

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 2 No. 37 | THE ONLINE OFFICIAL NEWS BULLETTIN | 2019 September 14

സ്ലീബാകാലം | SEASON OF CROSS | ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| ♪1 15 hadbsabo botar slibo 1st Sunday after the Feast of Holy Cross 107th Anniversary of the Establishment of Catholicate in Malankara | ♪5 16 | ♪1 17 | ♪5 18 | ♪1 19 | ♪5 20 | ♪1 21 |

## സുപ്രീംകോടതി വിധി സമാധാനത്തിലേക്കുള്ള കാൽവയ്പ്: ප. കാതോലിക്കാ ബാവാ

കോട്ടയം: സുപ്രീംകോടതിവിധി ശാശ്വത സമാധാനത്തിലേക്കുള്ള കാൽവയ്പാണെന്നു പ. കാതോലിക്കാ ബാവാ. ഓർത്തഡോക്സ് സഭയുടെ നീതിപൂർവമായ നിലപാടുകൾ സുപ്രീംകോടതി അംഗീകരിച്ചെന്നും കാതോലിക്കാ ബാവാ പറഞ്ഞു. പഴയ സെമിനാരിയിൽ സഭാ മാനേജിങ് കമ്മിറ്റി യോഗത്തിൽ അധ്യക്ഷത വഹിക്കുകയായിരുന്നു അദ്ദേഹം.

റഷ്യൻ ഓർത്തഡോക്സ് സഭാ സന്ദർശനം എക്യുമെനിക്കൽ രംഗത്തെ നേട്ടമാണ്. പ്രകൃതിക്ഷോഭത്തിൽ ദുരിതം അനുഭവിക്കുന്നവർക്കു സഹായം നൽകാൻ ഒരുമിക്കണമെന്നും കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു.

പ്രകൃതിക്ഷോഭത്തിൽ മരിച്ചവർക്കായി പ്രത്യേക പ്രാർഥന നടത്തി. വടക്കൻ കേരളത്തിൽ പ്രകൃതിക്ഷോഭത്തിൽ നാശം നേരിട്ട മെത്രാസനങ്ങളുടെ വികസനത്തിനായി ഒരു കോടി രൂപ അനുവദിച്ചു. പീരുമേട് എംബിസി കോളജിൽ പുതിയ കോഴ്സ് തുടങ്ങും. കോട്ടയം കാരാപ്പുഴയിൽ ലോ കോളജ്ആരംഭിക്കും.

സഭാ സെക്രട്ടറി ബിജു ഉമ്മൻ പ്രസംഗിച്ചു. ഉണ്ണൂണ്ണി പോൾ ആൻഡ് കമ്പനി, സജു ആൻഡ് ജോസ് അസോസിയേറ്റ്സ് എന്നിവരെ ഓഡിറ്റർമാരായി നിയമിച്ചു.

## ഫാ. ഡോ. ടി. ജെ. ജോഷ്വാ ഫൗണ്ടേഷൻ ഉദ്ഘാടനവും ശ്രേഷ്ഠാചാര്യ പ്രണാമവും

കോട്ടയം: ഫാ. ഡോ. ടി. ജെ. ജോഷ്വായുടെ നവതിയുടെ ഭാഗമായി ശ്രേഷ്ഠാചാര്യ പ്രണാമവും അദ്ദേഹത്തിന്റെ പേരിലുള്ള ഫൗണ്ടേഷന്റെ ഉദ്ഘാടനവും 16-ന് 3.30-നു കോട്ടയം പഴയ സെമിനാരിയിലെ സ്മൃതി ഓഡിറ്റോറിയത്തിൽ നടക്കും.

പ. കാതോലിക്കാ ബാവാ അധ്യക്ഷത വഹിക്കും. എൻ.എസ്.എസ്. പ്രസിഡന്റ് പി. എൻ. നരേന്ദ്രനാഥൻ നായർ സമ്മേളനം ഉദ്ഘാടനം ചെയ്യും. ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമ്മാ വലിയ മെത്രാപ്പോലീത്താ, ശിവഗിരി മഠം മുൻ ജന. സെക്രട്ടറി സ്വാമി പ്രകാശാനന്ദ, എരുമേലി വാവർ പള്ളി ഇമാം ടി. എസ്. അബ്ദുൽ കരിം മൗലവി, പാലാ രൂപതാ മുൻ അധ്യക്ഷൻ മാർ ജോസഫ് പള്ളിക്കാപ്പറമ്പിൽ, റവ. ഇ. ജെ. ജോർജ് എന്നിവർക്കും സ്നേഹപ്രണാമം അർപ്പിക്കും. ഡോ. മാത്യൂസ് മാർ സേവേറിയോസ് ആചാര്യവന്ദനം നടത്തും. ഫൗണ്ടേഷൻ ഉദ്ഘാടനവും ഉപഹാര സമർപ്പണവും കാതോലിക്കാ ബാവാ നിർവഹിക്കും.

ശാന്തിഗിരി ആശ്രമം ഓർഗനൈസിംഗ് സെക്രട്ടറി സ്വാമി ഗുരുരത്നം ജ്ഞാനതപസ്വി അനുഗ്രഹ സന്ദേശം നൽകുമെന്നും ഫൗണ്ടേഷൻ പ്രസിഡന്റ് ഡോ. സിറിയക് തോമസ്, സെക്രട്ടറി ഫാ. തോമസ് കുര്യൻ മരോട്ടിപുഴ, ഓർത്തഡോക്സ് തിയളോജിക്കൽ സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് എന്നിവർ അറിയിച്ചു.



## സെന്റ് തോമസ് റിട്രീറ്റ് സെന്റർ കൂദാശ ചെയ്തു

രാജസ്ഥാൻ: അഹമ്മദാബാദ് ഭദ്രാസനം പുലിക്കോട്ടിൽ ഡോ ഗീവർഗ്ഗീസ് മാർ യൂലിയോസിന്റെയും ഭദ്രാസന കൗൺസിലിന്റെയും നേതൃത്വത്തിൽ മൗണ്ട് ആബുവിൽ പടുത്തുയർത്തിയ സെന്റ് തോമസ് റിട്രീറ്റ് സെന്ററിന്റെ കൂദാശാകർമ്മം പ. കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിലും ഗീവർഗ്ഗീസ് മാർ കൂറീലോസ്, ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് എന്നിവരുടെ സഹകാർമ്മികത്വത്തിലും നിർവ്വഹിക്കപ്പെട്ടു.



**യാക്കോബായ വിശ്വാസികളുടെ ആക്രമണത്തിൽ പരിക്കേറ്റ് കോലഞ്ചേരി ആശുപത്രിയിൽ പ്രവേശിപ്പിച്ച കണ്ടനാട് വി. മർത്തമറിയം ദേവാലയ വികാരി ഐസക്ക് മട്ടുമ്മേൽ കോർ എപ്പിസ്കോപ്പ അച്ചനെ അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്ത യൂഹാനോൻ മാർ പോളിക്കാർപ്പോസ് സന്ദർശിച്ചപ്പോൾ.**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




**പ്രഭാഷണം**

# ചൈതന്യപ്രസരമുള്ള ആത്മാക്കൾ രൂപപ്പെടണം

## ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്



**ന**മ്മുടെ ദക്ഷിണ ഭാരതത്തിന്റെ ആദ്ധ്യാത്മിക ചൈതന്യത്തിന്റെ ഉത്തുംഗശിബിരം എന്ന് ഞാൻ കരുതുന്ന ശ്രീനാരായണ ഗുരുദേവന്റെ പാവന സ്മരണയ്ക്കു മുമ്പിൽ എന്റെ എളിയ ആദരവുകൾ.

എനിക്ക് രണ്ടു വയസ്സുള്ളപ്പോഴാണ് ശ്രീനാരായണഗുരുദേവൻ ആലുവായിൽ സർവ്വമത മഹാപാഠശാല സ്ഥാപിക്കണമെന്നുള്ള അഭിപ്രായം പറഞ്ഞത് – 1924 ൽ. അതുകഴിഞ്ഞ് അര ശതാബ്ദകാലത്തിനു ശേഷമേ അത് നടപ്പിൽ വന്നുള്ളു. 1971 ൽ അദ്ദേഹത്തിന്റെ ആദ്ധ്യാത്മികമായ മദ്ധ്യസ്ഥത മൂലം അത് നടപ്പിൽ വന്നു. അതിന്റെ രജതജൂബിലി ആഘോഷിക്കുന്നു എന്നതിൽ നിങ്ങളോടൊപ്പം ഞാനും വളരെയധികം സന്തോഷിക്കുന്നു.

ഈ കേരളത്തിന്റെ മണ്ണിൽ ഉണ്ടായിട്ടുള്ള രണ്ട് വലിയ പ്രഭാപ്രസരങ്ങളിൽ ഒരാൾ ശ്രീ ശങ്കരാചാര്യരും മറ്റെയാൾ ശ്രീ നാരായണ ഗുരുവുമാണ്. ഈ ചൈതന്യപ്രസരത്തിന്റെ പിറകിൽ വളരെ വലിയ ഒരു പാരമ്പര്യം തെക്കേ ഇന്ത്യയിൽ ഉണ്ടെന്നുള്ളത് പലപ്പോഴും ദക്ഷിണഭാരതീയരായ നാം ഓർക്കാത്ത ഒരു കാര്യമാണ്. ആദ്ധ്യാത്മികത നമ്മുടെ കേരളത്തിൽ പരന്നത് വടക്കു നിന്നാണ് എന്നൊരു തെറ്റിദ്ധാരണ പലർക്കും ഉണ്ടായിട്ടുണ്ട്. ഈയടുത്ത കാലത്തായിട്ട് നമ്മുടെ ചരിത്രരചനയും അങ്ങനെയാണ്. എന്നാൽ അതല്ല യാഥാർത്ഥ്യം. വടക്കുണ്ടായിരുന്നതിനേക്കാൾ ശക്തമായ ഒരു ചൈതന്യപ്രസരം ഇവിടെയുണ്ടായിരുന്നുവെന്നതിന് ധാരാളം തെളിവുകളുണ്ട്. രണ്ടുമൂന്നെണ്ണം ഞാൻ നിങ്ങളുടെ മുമ്പാകെ വയ്ക്കാം.

നമ്മുടെ ഭാരതീയ ആദ്ധ്യാത്മിക ചൈതന്യപ്രസരത്തിലെ സിംഹഭാഗം വരുന്ന വലിയ ഉത്തുംഗന്മാരായ പരിശുദ്ധന്മാർ ഉണ്ടായിട്ടുള്ളത് ഹിന്ദി ബെൽറ്റിൽ നിന്നല്ല. ഹിന്ദി ബെൽറ്റിൽ ഉണ്ടായിട്ടുള്ള വലിയ ആദ്ധ്യാത്മിക നേതാക്കൾ രണ്ടുപേരും അന്ന് നിലവിലുണ്ടായിരുന്ന ബ്രാഹ്മണമതത്തോട് എതിരിട്ടവരാണ്: ഭഗവാൻ ശ്രീ ബുദ്ധനും ശ്രീ ജൈനമഹാവീരനും. രണ്ടുപേരും വടക്കേ ഇന്ത്യയിൽ ഉണ്ടായിട്ടുള്ള വലിയ വ്യക്തികളാണ്. എന്നാൽ മറ്റുള്ള വലിയ ആദ്ധ്യാത്മിക ശക്തികളെപ്പറ്റി ചിന്തിക്കുമ്പോൾ രണ്ടുപേരെക്കൂടി കൂട്ടാം: ശ്രീരാമകൃഷ്ണ, ശ്രീ അരബിന്ദോ.

ബാക്കിയുള്ളവരൊക്കെ തെക്കേഇന്ത്യക്കാരാണ്. ശ്രീ ശങ്കരാചാര്യ, ശ്രീ രാമാനുജൻ, ശ്രീ മാധ്വൻ, ഈയടുത്ത കാലത്തുണ്ടായിട്ടുള്ള വലിയ ആദ്ധ്യാത്മിക ശക്തികളായ ശ്രീ രമണ മഹർഷി, ശ്രീ നാരായണഗുരു – ഇവരെല്ലാം തെക്കേഇന്ത്യയിൽ ഉണ്ടായിട്ടുള്ളവരാണ്. ഈ തെക്കേ ഇന്ത്യയിലെ, ദക്ഷിണാവൃത്തത്തിലെ ഒരു വലിയ പാരമ്പര്യത്തിന്റെ ഉടമകളാണ് നാമെല്ലാവരും. ക്രിസ്ത്യാനിയായാലും മുസ്ലീമായാലും ഹിന്ദുവായാലും മറ്റ് മതങ്ങളിൽപെട്ടവരായാലും എല്ലാവരുടെയും ചരിത്രത്തിന്റെ പിന്നിൽ ഈ "മഹാചൈതന്യ പ്രസരം" കിടപ്പുണ്ട് എന്നുള്ളതാണ് എനിക്ക് നിങ്ങളോട് പറയുവാനുള്ളത്.

ഞാനിപ്പോൾ ഒരു ഉദാഹരണമായിട്ട് എന്റെയൊരു ചെറിയ അഭിപ്രായം നിങ്ങളുടെ മുമ്പിൽ വയ്ക്കുവാൻ ശ്രമിക്കുകയാണ്. നാമിപ്പോൾ ഭാരതീയ ആദ്ധ്യാത്മിക പാരമ്പര്യത്തിന്റെ പഠനത്തിന് അടിസ്ഥാനമാക്കുന്നത് സംസ്കൃതമാണ്. ഈ സംസ്കൃതഭാഷ ഉണ്ടാകുന്നതിനുമുമ്പ് ശ്രീ ബുദ്ധനും മഹാവീരനുമൊക്കെ ഉപയോഗിച്ച ഭാഷ 'പ്രാകൃത' എന്നു പറയുന്നതാണ്. അതിന്റെ ഒരു ഭാഗമാണ് 'പാലി.' ഇത് നമ്മുടെയാളുകളൊന്നും പഠിക്കാറില്ല. എന്നാൽ അതിനേക്കാൾ പഴക്കമുള്ള വലിയ ഭാഷയാണ് തമിഴ്. മലയാളികളായ നാമെല്ലാവരും ഒരുകാലത്ത് തമിഴന്മാരായിരുന്നു എന്നു പറഞ്ഞാൽ നമുക്കത്രവേഗം അത് സ്വീകാര്യമല്ല. കാരണം നമ്മുടെ മനസ്സിന്റെ ഒരു മൂലയിൽ തമിഴരെപ്പറ്റി അല്പം കുറഞ്ഞ ഒരു അഭിപ്രായം എവിടെയോ ഒളിഞ്ഞുകിടപ്പുണ്ട്. അതുകൊണ്ടാണ് തമിഴ് നമ്മുടെ മാതൃഭാഷയാണെന്ന് സമ്മതിക്കുവാൻ പ്രയാസം. ശ്രീ ശങ്കരാചാര്യരുടെ കാര്യമെടുത്താൽ തന്നെ സംസ്കൃതത്തിലാണ് അദ്ദേഹം പുസ്തകമെഴുതിയതെങ്കിലും അദ്ദേഹത്തിന്റെ മാതൃഭാഷ തമിഴായിരുന്നു. ശ്രീ രാമാനുജനും ശ്രീ മാധ്വനുമൊക്കെ സംസ്കൃത പണ്ഡിതന്മാർ ആയിരുന്നെങ്കിലും അവരുടെ ഭാഷ എപ്പോഴും ദ്രാവിഡഭാഷയായിരുന്നു.

ഈ തമിഴിന്റെ പാരമ്പര്യം മലയാളികളായ നാം മറന്നുകളയുന്നത് സങ്കടകരമായ ഒരു കാര്യമാണ്. കാരണം, ആദ്ധ്യാത്മികതയുടെ ഭാരതത്തിൽ ഉണ്ടായിട്ടുള്ള ഏറ്റവും വലിയ പ്രസരം ഉണ്ടായിട്ടുള്ളത് ഈ ദക്ഷിണാവൃത്തത്തിൽ നിന്നാണ്. അല്ലാതെ ഗംഗാതീരത്തുനിന്നല്ല എന്നുള്ളത് എനിക്ക് വളരെ ബോധ്യമാണ്. അതിന്റെ തെളിവുകളെന്താണ് എന്ന് ചോദിക്കുകയാണെങ്കിൽ ഒന്നു രണ്ടെണ്ണം ഞാൻ പറയാം.

ഒന്നാമത്, ഈ സംഘംകൃതികൾ എന്നു പറയുന്ന തമിഴ് സാഹിത്യത്തെപ്പറ്റി മലയാളികൾക്ക് വലിയ താല്പര്യമൊന്നും കാണുന്നില്ല. മധുര കാമരാജ് യൂണിവേഴ്സിറ്റി അതിന് വലിയ പ്രാധാന്യം കൊടുത്ത് പഠിപ്പിച്ചുവരുന്നുണ്ടെങ്കിലും ഇന്ന് ഈ സംഘംകൃതികളുടെ ഒരു എഡിറ്റഡ് വേർഷൻ കിട്ടാൻ പ്രയാസമാണ്. ആദ്യ ശതാബ്ദത്തിൽ എഴുതപ്പെട്ടിട്ടുള്ള കൃതികളാണ് സംഘംകൃതികളെന്ന് പറയുന്നത്. അതെല്ലാം നമ്മുടെ കയ്യിൽ കിട്ടിയിട്ടില്ല. ചിലത് വളരെ ശുദ്ധസാഹിത്യത്തിലാണ് എഴുതിയിരിക്കുന്നത്.

**മനുഷ്യരാശിക്ക് രക്ഷയുണ്ടാകണമെങ്കിൽ മതനേതാക്കന്മാരായ ഞങ്ങളെപ്പോലെയുള്ളവർ ആന്തരികമായി പരിവർത്തനം ചെയ്ത് ഈശ്വരവാഹികളായി തീരണം. അല്ലെങ്കിൽ യാതൊന്നും നടക്കുകയില്ല.**

പുറനാനൂറ്, അകനാനൂറ് മുതലായ അനേക കൃതികൾ നമുക്ക് ഇന്ന് സംസിദ്ധമായിട്ടുണ്ട്. ഈ സംഘം എന്നു പറഞ്ഞാൽ സാഹിത്യകാരന്മാരുടെ സംഘമാണ്. അന്നത്തെയെഴുത്തുകാരുടെയെല്ലാം കൂടി സംഘടനയാണ്. ഈ സംഘടനയുടെ പ്രധാന പ്രോത്സാഹകന്മാരായി ഉണ്ടായിരുന്നത് ഈ ദക്ഷിണഭാരതത്തിലെ ചേരമാൻ പെരുമാക്കന്മാരായ രാജാക്കന്മാരാണ്. ചേരമാൻ പെരുമാക്കന്മാർ കേരളം ഭരിച്ചിരുന്ന കാലഘട്ടത്തിൽ കേരളത്തെപ്പറ്റി എഴുതപ്പെട്ടിട്ടുള്ള ഒരു കൃതിയാണ് പതിറ്റിപ്പത്ത്. പത്ത്, പത്ത് പാട്ടുകളുള്ള പത്ത് എണ്ണം ഒരുമിച്ച് കൂടിയിട്ടുള്ള ഒരു ബൃഹദ്ഗ്രന്ഥം. പുരാതന സാഹിത്യകൃതികളിൽ പ്രഥമസ്ഥാനം അർഹിക്കുന്ന ഒന്നാണിത്. എന്തുകൊണ്ടോ ഇപ്പോഴും ഭാരതത്തിൽ പലർക്കും അതിനെപ്പറ്റി അറിയാൻവയ്യ എന്നുള്ളതിൽ എനിക്ക് സങ്കടം തോന്നിയിട്ടുണ്ട്.

മലയാളികളായ നമ്മുടെ പഴയ ചരിത്രമാണിത്. ഇത് നമ്മൾ പഠിച്ചാൽ നമ്മുടെ ആദ്ധ്യാത്മികതയുടെ വേരുകൾ എവിടെയാണെന്ന് കാണുവാൻ പറ്റും. അതിനെപ്പറ്റി കൂടുതൽ ഞാനിപ്പോൾ പറയുന്നില്ല. നാം ശ്രദ്ധിക്കാത്ത പല കാര്യങ്ങളും ആ കൃതി പഠിക്കുമ്പോൾ കാണും. ഒന്നാമത്, ഉത്തരേന്ത്യയിൽ നിന്നു വന്ന ഹിന്ദുദേവതമാരുടെ പേരുകൾ ഒന്നും അവിടെ കാണുകയില്ല. വേദത്തെപ്പറ്റിയോ ഉപനിഷത്തുകളെപ്പറ്റിയോ ഒന്നും അവിടെ കാണുകയില്ല. അവിടെ കാണുന്നത് ഈ ദക്ഷിണാവൃത്തത്തിൽ തന്നെയുണ്ടായിരുന്ന അതിപ്രൗഢമായ ഒരു സാഹിത്യ, ആദ്ധ്യാത്മിക പാരമ്പര്യമാണ്. അതൊന്ന് പഠിക്കണമെന്ന് സ്നേഹപൂർവ്വം അഭ്യർത്ഥിക്കുകയാണ്.

രണ്ടാമത്തെ കൃതി, ഈ അടുത്തകാലത്ത് നമ്മുടെ കയ്യിൽ കിട്ടിയിട്ടുള്ളത് 13–ാം ശതാബ്ദത്തിൽ ഉണ്ടായ ഒരു മഹാകൃതിയാണ്. "ആചാര്യഹൃദയം" എന്നാണതിന്റെ പേര്. ഈ കൃതി അക്കാലത്ത് ഇവിടെയുള്ള മതപാരമ്പര്യത്തിന്റെ ഏറ്റവും വലിയ ഒരു സാക്ഷിയാണ്. അത് പിന്നീട് വന്ന വൈഷ്ണവമതം, ശൈവമതം എന്നൊക്കെ പറയുന്ന മതത്തിന്റെ മുമ്പുണ്ടായിരുന്ന മതപാരമ്പര്യമാണ്. ഈ 'ആചാര്യഹൃദയ'ത്തിന്റെ ഒരു പ്രധാന വ്യാഖ്യാതാവ് ആയിരിക്കുന്ന മണവാളമാമുനി എന്നു പറയുന്നയാൾ തമിഴ് മണിപ്രവാളത്തിൽ എഴുതിയിരിക്കുന്ന ഒരു രേഖയാണ് നമുക്ക് ഇപ്പോൾ കിട്ടിയിട്ടുള്ളത്. തമിഴും സംസ്കൃതവും ഇടകലർത്തി എഴുതിയിട്ടുള്ള ഒരു കൃതിയാണ് ആചാര്യഹൃദയവും, അതിനെക്കുറിച്ചുള്ള വ്യാഖ്യാനവും. പഴയകാലത്തെ ആചാര്യന്മാരിൽ

ഉത്തുംഗനായിരുന്ന തെങ്കലപിള്ളൈ ലോകാചാര്യയുടെ സഹോദരനാണ് ഈ മണവാളമാമുനി.

വളരെ പ്രൗഢമായ ഒരു നിധിയാണീ ഗ്രന്ഥം. അതിൽ പറയുന്നത് വടക്കൻ രാജ്യങ്ങളിൽ വേദവും ഉപനിഷത്തുമുണ്ടെങ്കിൽ നമുക്ക് തെക്കും ഉണ്ട്. ദക്ഷിണ ഭാരതീയന്റെ ഒരു വേദവും ശാസ്ത്രവും ഉണ്ട്. ആ വേദത്തിന്റേയും ശാസ്ത്രത്തിന്റെയും ഏറ്റവും പ്രധാനമായ ഒരു കാര്യം ഉത്തരഭാരതീയർ പ്രധാനമായി കരുതുന്ന രണ്ട് കാര്യങ്ങളെ അത് നിഷേധിക്കുന്നുവെന്നതാണ്. ഒന്ന്, ജാതി (വർണ്ണാശ്രമം). ഉത്തരഭാരതീയർ പലപ്പോഴും പറയുന്നു, വർണ്ണാശ്രമ ധർമ്മമുള്ളിടത്തേ ഹിന്ദുമതമുള്ളു എന്ന്. ഇപ്പോഴും പറയുന്നവരുണ്ട്. ഒരിക്കലുമല്ല. വർണ്ണാശ്രമധർമ്മം അല്ലെങ്കിൽ ജാതി എന്നു പറയുന്നത് ഈ മായാപ്രപഞ്ചത്തിന്റെ പ്രത്യേകത മാത്രമല്ലാതെ അതിന് മൗലികമായി യാതൊരു അടിസ്ഥാനവുമില്ല എന്ന് വാദിക്കുന്നതോടുകൂടിത്തന്നെ മറ്റൊരു കാര്യവും അദ്ദേഹം പറയുന്നു. അത് 'കർമ്മ' എന്ന പേരിലുള്ള, വടക്കു നിന്നുള്ള പഠിപ്പിക്കലിനെപ്പറ്റിയാണ്. അതും വെറുതെയാണെന്നദ്ദേഹം പറയുന്നു. ഒരു മനുഷ്യന്റെ കർമ്മം കൊണ്ട് അവൻ ദൈവത്തെ അറിയാതെ കിടന്നുകൊള്ളണമെന്ന് എങ്ങും പറഞ്ഞിട്ടില്ല. എല്ലാ മനുഷ്യരിലും ഒരുപോലെ പ്രധാനമായിട്ടുള്ളത് കൈങ്കര്യം എന്നു പറയുന്നതാണ്. കൈങ്കര്യം എന്നു പറയുന്നത് ജാതിമത ഭേദമെന്യേ സകലമനുഷ്യരിലും ഒരുപോലെ കാണപ്പെടുന്ന ദൈവജ്ഞാനത്തിനുള്ള പ്രവണതയാണ്. അത് ബ്രാഹ്മണനായാലും ശൂദ്രനായാലും, സ്ത്രീയായാലും പുരുഷനായാലും ചെറിയ കുട്ടിയായിരുന്നാലും, ആരെയും അതിൽ നിന്നു തടഞ്ഞു നിർത്തിക്കൂടാ എന്നതാണ് നമ്മുടെ ദക്ഷിണ ഭാരതത്തിലെ പാരമ്പര്യം. ശ്രീനാരായണ ഗുരു എടുത്തുയർത്തിക്കാണിച്ച ഇത്, പണ്ടേ നമ്മുടെ പാരമ്പര്യത്തിലുള്ള കാര്യമാണെന്ന് മനസിലാക്കുവാൻ വേണ്ടിയാണ് ഞാൻ ഇത് എടുത്ത് പറഞ്ഞത്.

അതുപോലെ 11-ാം ശതാബ്ദത്തിൽ രചിക്കപ്പെട്ടിട്ടുള്ള ശൈവമതത്തിന്റെ ഒരു പ്രധാനപ്പെട്ട തമിഴ് രേഖയുണ്ട്. അതിൽ പറയുന്നത്, എല്ലാമതസമ്പ്രദായങ്ങളും അവയുടെ പരസ്പരവ്യത്യാസങ്ങളും ആവശ്യമില്ലാത്തവയാണ് എന്നാണ്. ശ്രീനാരായണ ഗുരുവിന്റെ പഠിപ്പിക്കൽ തന്നെയാണത്. ഒരേയൊരു മതമേയുള്ളു. ആ മതം മാത്രം മതി. അതാണ് ഈ കൃതിയുടെ പ്രധാനമായ ചുരുക്കം.

അതിൽ അല്പം ചില പ്രയാസം തോന്നുന്ന കാര്യങ്ങൾ ഒക്കെ കണ്ടേക്കും. ഒന്നു പറയുന്നത്, ഈ ശൈവമതമൊഴികെ ബാക്കിയുള്ള ഒരു സമ്പ്രദായവും മോക്ഷത്തിലേക്ക് നയിക്കുകയില്ല, മോക്ഷത്തിൽ പോകണമെങ്കിൽ ശൈവമതം സ്വീകരിക്കണമെന്ന് മാത്രമല്ല, അതിന് മുമ്പുണ്ടായിരുന്ന മതത്തെ എടുത്തുകളയണമെന്നുമാണ്. ഈ പുസ്തകത്തിൽ പറയുന്നത്. ഓരോ മതവും അതിന്റെ അനുയായികളിൽ ചില പ്രത്യേകതകൾ സൃഷ്ടിക്കുന്നു. അവയ്ക്ക് പുസ്തകത്തിൽ കൊടുക്കുന്ന പേര് ലിംഗം (അടയാളം) എന്ന വാക്കാണ്. എല്ലാ മതാനുയായികൾക്കും ആ മതത്തിന്റേതായ അടയാളങ്ങളുണ്ട്. അപ്പോൾ ഇവരെ ശരിയായിട്ട് മോക്ഷത്തിലേക്ക് കൊണ്ടുപോകണമെങ്കിൽ ആദ്യം ഈ അടയാളങ്ങൾ എടുത്തുമാറ്റണം. അതിനു വേണ്ടുന്ന റിചൽസാണ് ഈ പുസ്തകത്തിലുള്ള പ്രധാനപ്പെട്ട ഒരു ഭാഗം. അതുകഴിഞ്ഞ് പിന്നെ പറയുന്നത് ഏക മാർഗ്ഗമേയുള്ളുവെന്നാണ്; പരമശിവൻ സർവ്വത്തിന്റെയും ഉടയവനായ എല്ലാറ്റിന്റെയും അധിപനായ പരമശിവനിലുള്ള ഭക്തിമൂലം എല്ലാ മനുഷ്യർക്കും മോക്ഷത്തിലേക്ക് പ്രവേശിക്കുവാൻ സാധിക്കും. നോക്കണം, ആരെയും തടഞ്ഞു വയ്ക്കുന്നില്ല. ഇതുതന്നെയാണ് ശ്രീനാരായണഗുരു നമ്മെ പഠിപ്പിച്ചിട്ടുള്ള പാഠം. അല്ലാതെ ദൈവത്തെ അറിയുക എന്നുള്ളത് കുറച്ചുപേർക്ക് മാത്രമുള്ള ഒരു പ്രത്യേകതയായിട്ട് ഗുരുദേവൻ ഒരു കാലത്തും കണ്ടില്ല എന്നുള്ളത് ഈ പുസ്തകങ്ങളെപ്പറ്റി പഠിക്കുമ്പോൾ എനിക്ക് പ്രത്യേകം ഓർമ്മവന്നു. നമ്മുടെ ദക്ഷിണഭാരത പാരമ്പര്യത്തിന്റെ ഉത്തുംഗഗോപുരമെന്ന് ഞാൻ വിളിക്കുന്ന ശ്രീനാരായണഗുരുദേവനിൽ നാം കാണുന്നത് ഇങ്ങനെയുള്ള സാർവ്വലൗകികങ്ങളായ കാര്യങ്ങളാണ്.

ഒരു കാര്യം കൂടി പറയട്ടെ. സർവ്വമത മഹാപാഠശാല സംസ്ഥാപിതമായിട്ടുണ്ട്. അതിന്റെ പ്രവർത്തനങ്ങളും കുറെയൊക്കെ നടന്നിട്ടുണ്ട്. പ്രസിദ്ധീകരണങ്ങൾ ഉണ്ടായിട്ടുണ്ട്. എന്നാൽ ഇന്ന് ലോകത്തിന്റെ ഏറ്റവും വലിയ ആവശ്യമെന്താണ്? രണ്ടു കാരണങ്ങൾ ഞാൻ പറയാം.

ഒന്നാമത്, ഞാനീ സർവ്വമതസൗഹാർദ്ദത്തിനുവേണ്ടി ലോകമാകെ ഓടി നടന്നിട്ടുണ്ട്. അപ്പോൾ എനിക്ക് ഉണ്ടായിട്ടുള്ള വളരെ സങ്കടകരമായ ഒരു അനുഭവമിതാണ്. ഈ ലോകമതനേതാക്കന്മാരെ എല്ലാം കൂടെ എടുത്താൽ യഥാർത്ഥത്തിൽ പരിശുദ്ധന്മാരായിട്ടുള്ളവർ വളരെ കുറച്ചേ ഉള്ളൂ. അധികം പേരും അധികാരത്തിനും ശക്തിക്കും സ്ഥാനത്തിനും വേണ്ടി വടംവലി നടത്തിക്കൊണ്ട് സർവ്വമതസമ്മേളനങ്ങളും സംഘടനകളും നടത്തിക്കൊണ്ട് പോകുന്നവരാണ്. ഇത് വളരെയധികം എന്നെ വേദനിപ്പിക്കുന്ന ഒരു കാര്യമാണ്. ഈ മനുഷ്യരാശിക്ക് രക്ഷയുണ്ടാകണമെങ്കിൽ മതനേതാക്കന്മാരായ ഞങ്ങളെപ്പോലെയുള്ളവർ ആന്തരികമായി പരിവർത്തനം ചെയ്ത് ഈശ്വരവാഹികളായി തീരണം. അല്ലെങ്കിൽ യാതൊന്നും നടക്കുകയില്ല. മനുഷ്യർ ഇന്ന് മതത്തിൽ നിന്നു അധികമൊന്നും പ്രതീക്ഷിക്കുന്നില്ല. കാരണം നമ്മുടെ മതനേതാക്കന്മാരെ ജനങ്ങൾ നോക്കിയിട്ട്, "ഓ.. ഇവരാണോ ദൈവത്തിങ്കലേക്ക് നമ്മളെ നയിക്കാനുള്ളവർ..!" എന്നു പറയുന്നു. ഇതാണ് പരമാർത്ഥം. വളരെ ദുഃഖത്തോടുകൂടിയാണു ഞാനിത് പറയുന്നത്. കൂടുതൽ എന്തെങ്കിലും ഞാൻ പറയുന്നത് വളരെ മോശമായിരിക്കും.

**മറ്റ് മതങ്ങളുടെ പ്രസംഗം കേട്ടാൽ മാത്രം പോരാ. മറ്റ് മതങ്ങളിലുള്ളവരുടെ ആരാധനയിൽ സംബന്ധിക്കണം. അവരെങ്ങനെ ദൈവത്തെ അറിയുന്നു, അനുഭവിക്കുന്നു എന്നുള്ളത് തൊട്ട്, കണ്ട്, അടുത്ത് അറിയുമ്പോഴേ അതിനോട് ബഹുമാനം ഉണ്ടാവുകയുള്ളൂ.**

രണ്ടാമത് എനിക്കുള്ള ഒരു പ്രധാനപ്പെട്ട അഭിപ്രായം, നമ്മുടെ മത നേതാക്കന്മാരെ പരിശീലിപ്പിക്കുന്ന വിദ്യാലയങ്ങളെക്കുറിച്ചാണ്. എന്റെ ചുമതലയിൽ ഒന്ന് അതാണ്. ഓർത്തഡോക്സ് സെമിനാരിയിൽ നൂറ്റമ്പതുപേരെ പഠിപ്പിക്കുന്നുണ്ട്. ഈ പഠിപ്പിച്ച് വിട്ട് ക്രിസ്തീയ ഗുരുക്കന്മാരും ഉപദേഷ്ടാക്കന്മാരുമായി പുറത്തു പോകുന്നയാളുകൾക്ക് മറ്റു മതങ്ങളെപ്പറ്റി വളരെയൊന്നും അറിയില്ല. ഹിന്ദുമതത്തെപ്പറ്റിയും ജൈനമതത്തെപ്പറ്റിയും ബുദ്ധമതത്തെപ്പറ്റിയുമൊക്കെ ഞങ്ങൾ ക്ലാസുകൾ എടുക്കുന്നുണ്ട്. അതു പരീഷയ്ക്ക് പാസ്സാകുവാൻ വേണ്ടി ഇവരൊക്കെ പഠിക്കുന്നുമുണ്ട്. പക്ഷേ, അതിന്റെ അനുഭവം അവരുടെ ജീവിതത്തിൽ, അവരുടെ നേതൃത്വത്തിൽ പലപ്പോഴും കാണുന്നില്ല എന്നുള്ളത് ക്രിസ്തുമതത്തെപ്പറ്റി ഞാൻ പറയുകയാണ്. ഇതുപോലെ തന്നെ മുഹമ്മദീയ ഗുരുക്കന്മാരെ പരിശീലിപ്പിക്കുന്ന മദ്രസകളിലും വിദ്യാലയങ്ങളിലും അതുപോലെ മറ്റു മതങ്ങളിലെ നേതൃത്വത്തെ പരിശീലിപ്പിക്കുന്ന സ്ഥലങ്ങളിലും ഒരു സർവ്വമത സമന്വയമുള്ള ശിക്ഷണം ലഭിക്കുകയും, അവയെപ്പറ്റി തിയറിട്ടിക്കൽ ആയിട്ട് പഠിച്ചാൽ പോരാ, നേരിട്ട് അവരുടെ ആദ്ധ്യാത്മികത അനുഭവിക്കുവാൻ ശ്രമിക്കുകയും ചെയ്യണം

ഞാൻ രണ്ടാമത് മനസ്സിലാക്കിയ ഒരു പ്രധാനപ്പെട്ട കാര്യം, ഈ സർവ്വമതമെന്നും പറഞ്ഞ് ഒരുപാട് പ്രസംഗം പറഞ്ഞതുകൊണ്ട് ഒരു വിശേഷവുമില്ല. ശ്രീ രമണ മഹർഷിയെപ്പോലുള്ള ഒരാളുടെ പാദത്തിങ്കൽ ഇരുന്നുകഴിഞ്ഞാൽ പിന്നെ എനിക്ക് ഒരു പ്രസംഗവും കേൾക്കണ്ടാ. ആ പരിശുദ്ധമായ ആത്മാവിൽ നിന്നു വരുന്ന ചൈതന്യപ്രസരം എന്നെ ആത്മികമായി വ്യത്യാസപ്പെടുത്തിക്കൊള്ളും. അങ്ങനെയുള്ള ചൈതന്യപ്രസരമുള്ള ആത്മാക്കൾ ധാരാളമായി രൂപപ്പെടണം. അവരിൽ യാതൊരുവിധ അന്യമത വിദ്വേഷവും ഇല്ലാതെയിരിക്കണം. ഇത് ഇന്നത്തെ ലോകത്തിന്റെ വലിയ ഒരാവശ്യമാണ്.

ഈ രണ്ടു കാര്യങ്ങൾ സർവ്വമത മഹാപാഠശാല നടത്തുമ്പോഴും പ്രത്യേകം ഓർക്കുകയും, മറ്റ് മതങ്ങളുടെ പ്രസംഗം കേട്ടാൽ മാത്രം പോരാ. മറ്റ് മതങ്ങളിലുള്ളവരുടെ ആരാധനയിൽ സംബന്ധിക്കണം. അവരെങ്ങനെ ദൈവത്തെ അറിയുന്നു, അനുഭവിക്കുന്നു എന്നുള്ളത് തൊട്ട്, കണ്ട്, അടുത്ത് അറിയുമ്പോഴേ അതിനോട് ബഹുമാനം ഉണ്ടാവുകയുള്ളൂ.

ഞാനും ഒരു കാലത്ത് ഒരുപാട് പ്രസംഗങ്ങൾ ചെയ്തിട്ടുണ്ട്. പക്ഷേ പ്രസംഗത്തേക്കാൾ കൂടുതൽ പരിശുദ്ധന്മാരായ മറ്റു മതങ്ങളിലുള്ള മനുഷ്യരുമായുള്ള സമ്പർക്കമാണ് എനിക്ക് ഏറ്റവും വലിയ പ്രചോദനം നൽകിയിട്ടുള്ളത്. അങ്ങനെയുള്ള മനുഷ്യരെ വാർത്തെടുക്കുന്ന സ്ഥാപനങ്ങളായി നമ്മുടെ പരിശീലന കേന്ദ്രങ്ങൾ വരണം എന്നുള്ള എളിയ അഭ്യർത്ഥനയോടുകൂടി, ശിവഗിരിയിൽ സ്ഥാപിതമായിട്ടുള്ള മഹാപാഠശാലയുടെ പ്രവർത്തനങ്ങളിൽ എളിയവനായ എന്റെ സർവ്വ സഹകരണങ്ങളും വാഗ്ദാനം ചെയ്തുകൊണ്ടും, ഈ സമ്മേളനം ഞാൻ ഉദ്ഘാടനം ചെയ്തുകൊള്ളുന്നു.

*(മെത്രാപ്പോലീത്താ കേരളത്തിൽ നടത്തിയ അവസാനത്തെ പ്രഭാഷണം. ചങ്ങനാശ്ശേരി എസ്. എൻ. ഡി. പി. യുടെ ആഭിമുഖ്യത്തിൽ നടന്ന 'ശിവഗിരി ബ്രഹ്മവിദ്യാലയത്തിന്റെ രജതജൂബിലി ആഘോഷങ്ങളുടെ' കോട്ടയം ജില്ലാതല ഉദ്ഘാടന സമ്മേളനത്തിൽ ചെയ്തത്. 1996 ഓഗസ്റ്റ് 18.)*



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







# സഭാഭരണഘടനയെക്കുറിച്ചുള്ള അഭിപ്രായങ്ങൾ

## പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ്

1934-ൽ പാസ്സാക്കിയ മലങ്കരസഭാ ഭരണഘടനാ നിർമ്മാണ കാലത്ത് പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് അതിനെക്കുറിച്ചുള്ള തന്റെ അഭിപ്രായങ്ങൾ, അന്ന് വാരികയായി പുറപ്പെട്ടിരുന്ന 'കേരള കേസരി' പത്രത്തിൽ 1932 ജൂലായ് 2 മുതൽ സെപ്തംബർ 10 (107 മിഥുനം 19 മുതൽ 108 ചിങ്ങം 26) വരെയുള്ള ലക്കങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. ഇസ്സഡ്. എം. പാറേട്ട് രചിച്ച *മലങ്കര നസ്രാണികൾ, വാല്യം 10*-ലും (പേജ് 508-537) അത് കൊടുത്തിട്ടുണ്ട്. ലേഖനം പ്രസിദ്ധീകരിച്ച 'കേരള കേസരി' പത്രത്തിന്റെ പ്രതികൾ ഇപ്പോൾ ഓർത്തഡോക്സ് സെമിനാരി ആർക്കൈവ്സിൽ സൂക്ഷിച്ചിരിക്കുന്നു.



നമ്മുടെ സഭയിലെ ഇപ്പോഴത്തെ കക്ഷിവഴക്കുകളും കുഴപ്പങ്ങളും ആലോചിച്ചാൽ ഒരു ഭരണഘടന എഴുതി ഉണ്ടാക്കി ചിലർ മാത്രം ചേർന്നു പാസ്സാക്കിയതുകൊണ്ട് യാതൊരു ഗുണവും ഉണ്ടാകുവാൻ ഇല്ല. ഭരണഘടന പാസ്സാക്കിയാൽ ആയതു നടപ്പിൽ വരുത്തണം. ഭിന്നിച്ചു നിൽക്കുന്ന കക്ഷികൾ തമ്മിൽ യോജിച്ചു പാസ്സാക്കാത്തപക്ഷം നടപ്പിൽ വരാനും വരുത്തുവാനും പ്രയാസമാണ്. ഘടനയ്ക്കായി ആഗ്രഹിക്കുന്ന ചിലർക്കു തൽക്കാലം ഒരു സംതൃപ്തി ഉണ്ടായേക്കാമെങ്കിലും നമ്മുടെ സഭയുടെ ഭാവിക്ഷേമത്തെ ആഗ്രഹിച്ചുകൊണ്ടു തൽക്കാല ഉപദ്രവങ്ങളെയും പ്രയാസങ്ങളെയും സഹിച്ച് പരമാർത്ഥ ഹൃദയത്തോടു കൂടെ യുദ്ധം ചെയ്യുകയും അതേസമയം തന്നെ നിയമങ്ങൾക്കു കീഴ്പ്പെട്ടിരിക്കണമെന്നു നിർബന്ധമുള്ളവരായിരിക്കയും ചെയ്യുന്നവർ ഉണ്ടായിരുന്നാൽ അവരുടെ കൈകാലുകളെ കെട്ടി ഇടുക എന്നുള്ളതായിരിക്കും ഇതിൽ നിന്നുള്ള ഫലം. ഘടന ഉണ്ടാക്കുന്നെങ്കിൽ ഭിന്നകക്ഷികൾ ചേർന്ന് ഒരു ഘടന ഉണ്ടാക്കുകയോ അതിനു സാധിക്കാത്തപക്ഷം കക്ഷികൾ തമ്മിൽ വേർതിരിഞ്ഞിട്ട് ഏതു കക്ഷികളെ ഉദ്ദേശിച്ച് ഉണ്ടാക്കുന്നുവൊ ആ കക്ഷിക്ക് ഉപയുക്തമായവിധത്തിൽ ഉണ്ടാക്കുകയോ ആണ് വേണ്ടത്. ഈ സന്ദർഭത്തിൽ ഘടന ഉണ്ടാക്കി പാസ്സാക്കുന്നതിനു സമയം വൃഥാ ചെലവഴിക്കാതെ ആ സമയം കൂടെ ഭിന്നകക്ഷികളെ തമ്മിൽ യോജിപ്പിക്കുന്നതിനോ അതു സാധിക്കാത്തപക്ഷം തങ്ങളുടെ നിലയെ ഉറപ്പിക്കുന്നതിനു വേണ്ടതു പ്രവർത്തിക്കുന്നതിനോ ഉത്സാഹിക്കുകയാണു നല്ലത്. ഒരു ഘടന ഉണ്ടാക്കിയാൽ ഏതു കക്ഷിയിൽപ്പെട്ടവരും അതിനെ നടപ്പിലാക്കുന്നതിന് വഴിപ്പെട്ടുകൊള്ളുമെന്ന് വിശ്വസിക്കുന്നത് ബുദ്ധിആയിരിക്കയില്ല. അതിനാൽ കക്ഷികൾ തമ്മിൽ യോജിച്ചു ഘടന ഉണ്ടാക്കുകയോ ഓരോ കൂട്ടർ അവരവരുടെ കക്ഷിക്കു യുക്തമായ വിധത്തിൽ ഉണ്ടാക്കുകയോ ആണ് വേണ്ടത്. കക്ഷികൾ തമ്മിൽ യോജിച്ചു ഘടന ഉണ്ടാക്കുകയാണെങ്കിൽ വേറെ ആരെല്ലാം ചേർന്നാലും ചേർന്നില്ലെങ്കിലും മലങ്കരയുള്ള അതാതു ഭാഗത്തെ മേൽപ്പട്ടക്കാരും പാത്രിയർക്കീസിനെ സംബന്ധിച്ചിടത്തോളമുള്ളത് പാത്രിയർക്കീസും കൂടി ചേർന്നുണ്ടാക്കി പാസ്സാക്കണം. ചുരുക്കിപറഞ്ഞാൽ ഇരുകക്ഷികളിലേയും മേൽപട്ടക്കാരെയെങ്കിലും ഇതു സംബന്ധിക്കുന്നതായിരിക്കണം. മലങ്കര സുറിയാനി സഭ എന്നുള്ള പേര് ഏവരും അംഗീകരിക്കുന്നതുകൊണ്ട് ഈ ഘടന ഏവരെയും ബന്ധിക്കുമെന്നു പറയുന്നതിനാൽ മാത്രം ഏവരെയും ബന്ധിക്കുന്നതല്ല. അതിനെ സ്വീകരിച്ചിരിക്കുന്നതായി ആരു സമ്മതിക്കുമൊ അവരെ മാത്രമെ ബന്ധിക്കയുള്ളു. പാത്രിയർക്കീസും കക്ഷികളും ഇപ്പോഴത്തെ സ്ഥിതിക്ക് ഈ ഘടനയെ സ്വീകരിക്കുമെന്ന് ആശിപ്പാൻ പോലും ഇടയില്ലാത്തതുകൊണ്ടത്രെ ഇതിനെക്കുറിച്ച് ഇത്രയും പറഞ്ഞത്.

മലങ്കരസുറിയാനിസഭയുടെ വിശ്വാസാചാരങ്ങളെയും കാനോനാകളെയും കുറിച്ച് ഏകദേശമായിട്ടെങ്കിലും ഒരു സാമാന്യ അറിവും ടി സഭ ഭാവിയിൽ ക്ഷേമമായിരിക്കണമെന്നു പരമാർത്ഥമായ ആഗ്രഹവുമുള്ള ഒരു മേൽപട്ടക്കാരൻ സ്വാർത്ഥം വെടിഞ്ഞ് അഭിപ്രായം പറയുന്നതായാൽ താഴെ വിവരിക്കുന്ന അഭിപ്രായങ്ങൾ ഘടനാകർത്താക്കളുടെ ഗാഢമായ ആലോചനയ്ക്കു വിഷയീഭവിക്കേണ്ടതാണെന്ന് അഭിപ്രായപ്പെടാതെ ഇരിക്കുകയില്ലെന്നുള്ള വിശ്വാസത്താൽ അതുകളെ ചുരുക്കമായി താഴെ വിവരിക്കുന്നു.

1. നമ്മുടെ സഭയ്ക്ക് ചില കാരണങ്ങളാൽ യാക്കോബായ സഭ എന്നു കൂടെ പേരു പറഞ്ഞു വരുന്നുണ്ടെങ്കിലും അതിനുള്ള പൂർവ്വികമായ സാക്ഷാൽ പേര് സിറിയൻ ഓർത്തഡോക്സ് ചർച്ച് എന്നാണ്.

2. ഈ നമ്മുടെ സഭ കർത്താവിന്റെ 12 ശ്ലീഹന്മാരിൽ ഒരുവനായ മാർതോമ്മാ ശ്ലീഹായാൽ സ്ഥാപിതമായതാണെന്നു നമ്മുടെ പൂർവ്വികന്മാരും നമ്മളും വിശ്വസിച്ചു വരുന്നതിനാൽ ഈ സഭയ്ക്ക് ശ്ലീഹായിക്കടുത്ത സിംഹാസനം എന്നുള്ള ബഹുമാനപ്പേരിനെ മേലാലും നാം സംരക്ഷിച്ചുകൊള്ളേണ്ടതാണ്.

3. ക്രിസ്തീയ സഭകൾ ഓരോ കാരണങ്ങളാൽ തമ്മിൽ വേർപിരിഞ്ഞതിന്റെ ശേഷം നമ്മുടെ സഭയ്ക്ക് അബ്സീനിയർ ഉൾപ്പെടെയുള്ള ഈഗുപ്തായ സഭയോടും അർമ്മേനിയൻ സഭയോടും കമ്യൂണിയനും അന്ത്യോഖ്യായുടെ സിറിയൻ ഓർത്തഡോക്സ് സഭയുടെ പാത്രിയർക്കീസിന്റെ അധികാരത്തിൽപ്പെട്ട അന്ത്യോഖ്യൻ ഓർത്തഡോക്സ് സിറിയൻ സഭയുമായി കമ്യൂണിയൻ മാത്രമല്ല, കമ്യൂണിയനേക്കാൾ കൂടുതൽ സംബന്ധവുമുള്ളതാണ്.

4. നമ്മുടെ സഭയ്ക്കുള്ള സ്വാതന്ത്ര്യത്തെ നഷ്ടപ്പെടുത്താത്തവിധത്തിൽ മേൽപറഞ്ഞ സഭകളുമായുള്ള കമ്യൂണിയനും സംബന്ധവും കഴിവുള്ളപക്ഷം മേലാലും പാലിക്കപ്പെടേണ്ടതാണ്.

5. നമ്മുടെ സഭയുടെ വിശ്വാസാചാര നിർമ്മലതയും സ്വാതന്ത്ര്യവും മേലാലും വിഘ്നം കൂടാതെ സംരക്ഷിക്കുന്നതിനു വേണ്ടി മാർതോമ്മാ ശ്ലീഹാ

യുടെ സിംഹാസനത്തിൽ അന്ത്യോക്യയുടെ അക്കാലത്തെ കാനോനിക പാത്രിയർക്കീസിന്റെ സാന്നിദ്ധ്യത്തോടും സഹകരണത്തോടും മലങ്കരസമുദായത്തിന്റെ ആനുകൂല്യം, അംഗീകരണം, ആഹ്ലാദകരമായ സഹകരണം എന്നിവയോടും കൂടെ പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ എപ്പിസ്ക്കോപ്പൽ സിനഡിനാൽ ആരോഹണം ചെയ്തു സ്ഥാപിക്കപ്പെട്ട പൗരസ്ത്യ കാതോലിക്കാ സിംഹാസനവും കാതോലിക്കാ സ്ഥാപനവും എന്തെല്ലാം പ്രയാസങ്ങളും നഷ്ടങ്ങളും സഹിക്കേണ്ടി വന്നാലും അതുകളെ ഒക്കെ സഹിച്ചു നിലനിർത്തിക്കൊണ്ടു പോകേണ്ടത് നമ്മുടെ കടമയാണ്. ഈ നമ്മുടെ കടമ നിവർത്തിക്കുന്നതു സൗകര്യംപോലെ പിന്നാലെ ആയിക്കൊള്ളാമെന്നു വച്ചു ദീർഘതയിൽ ഇടാവുന്നതല്ല. ഇപ്പോൾ തന്നെ പ്രവർത്തിക്കേണ്ടത് പലതുണ്ട്.

6. അന്ത്യോക്യാ സിംഹാസനവുമായുള്ള ബന്ധം നിലനിറുത്തിയാലും നമ്മുടെ സ്ഥാനാഭിഷേകം, മൂറോൻ കൂദാശ മുതലായ കൂദാശകൾ പാത്രിയർക്കീസിന്റെ സംബന്ധമൊ അനുവാദമൊ സഹകരണമോ കൂടാതെ നടത്താവുന്നതാണ്. അങ്ങിനെ കൂദാശകൾക്ക് പാത്രിയർക്കീസിന്റെ സംബന്ധം ഇല്ലാതിരുന്നാൽ പൂർണ്ണത ഇല്ലെന്നും അതുമൂലം ആത്മവരം മുതലായതു ലഭിക്കുന്നതല്ലെന്നും മറ്റും പ്രസ്താവിച്ച് പരമാർത്ഥികളായ ജനങ്ങളിൽ കപടഭക്തി വർദ്ധിപ്പിക്കുകയും സഭയിൽ ഇടർച്ചകളും കുഴപ്പങ്ങളും ഉണ്ടാക്കി തീർക്കയും ചെയ്യുന്നുണ്ട്. നമ്മുടെ ഈ സഭയിൽ നാട്ടു മെത്രാൻ ഉണ്ടായി തുടങ്ങിയതു മുതൽ വല്ല കാരണത്താലും നാട്ടുമെത്രാന്മാരുടെ എതിരാളികളായിത്തീർന്നവർ ഇതുവരെ കുഴപ്പമുണ്ടാക്കിയിട്ടുള്ളതൊക്കെയും മേൽ വിവരിച്ച കപടഭക്തി പ്രദർശിപ്പിച്ചും അതിനെ അടിസ്ഥാനപ്പെടുത്തിയുമാണെന്നു നമ്മുടെ സഭയുടെ ചരിത്രം ഏകദേശമായിട്ടെങ്കിലും അറിയാവുന്നവർ സമ്മതിക്കാതിരിക്കയില്ല. അതിനാൽ അന്ത്യോക്യാ പാത്രിയർക്കീസിന്റെ സിംഹാസനത്തിനും, ആ സിംഹാസനത്തിൻകീഴിൽ ശീമയിലുള്ള നമ്മുടെ സഹോദരസഭയ്ക്കും ലൗകികമായ സഹായം, ആശ്വാസം, ബഹുമാനം എന്നിങ്ങനെയുള്ളവയിൽ മാത്രം സംബന്ധമുണ്ടായിരിപ്പാൻ തക്കവണ്ണം കരുതി പ്രവർത്തിക്കേണ്ടതും അതുകൾക്ക് സ്ഥിരമായ ഒരു അതിർത്തി നിർണ്ണയിക്കേണ്ടതുമാണ്.

7. നമ്മുടെ പൗരസ്ത്യ സിംഹാസനത്തിന്റെ അധികാരസീമ ഇൻഡ്യയും അതിന്റെ സമീപമുള്ള ദ്വീപുകളും നമ്മുടെ മിഷൻവേലയുടെ ഫലമായി അന്യദേശങ്ങളിൽ സഭകൾ ഉണ്ടായാൽ അവകളും ആയിരിക്കണം. ഈ നമ്മുടെ സിംഹാസനത്തിന്റെ അധികാരസീമയ്ക്കുള്ളിൽ പാത്രിയർക്കാ സിംഹാസനത്തിൽ നിന്നു നേരിട്ടു ഭരിപ്പാൻ തക്കവണ്ണം പള്ളികളോ സഭകളൊ സ്ഥാപിക്കയൊ ഈ സഭാംഗങ്ങളെ അതിലേക്കു ചേർക്കുകയോ ചെയ്യുന്നതിന് അനുവദിച്ചുകൂടാ. അതിന് എതിരായി പാത്രിയർക്കീസ് പ്രവർത്തിക്കുന്നപക്ഷം ആ സിംഹാസനവുമായി ഉള്ള ലൗകികബന്ധവും കൂടെ പിരിയുവാൻ തക്കവണ്ണവുമായിരിക്കണം. കുന്നംകുളം മുതലായ സ്ഥലങ്ങളിൽ സിംഹാസനപ്പള്ളി എന്നും മറ്റും പറഞ്ഞു ശീമക്കാർ ചിലതൊക്കെ സ്ഥാപിച്ചു വരുന്നതിനാലും, അങ്ങുമിങ്ങും പട്ടംകൊടുത്തു കക്ഷി ഉണ്ടാക്കുന്നതിനാലുമത്രെ അതുകളെ മനസ്സിൽ വച്ചുകൊണ്ട് അധികാരസീമയെ സംബന്ധിച്ച് ഇത്രയും പറഞ്ഞത്.

8. പാത്രിയർക്കാ സിംഹാസനവും കാതോലിക്കാ സിംഹാസനവും തമ്മിലുള്ള സംബന്ധം പാലിക്കുന്നതിന് ആവശ്യപ്പെടുന്ന എഴുത്തുകുത്തുകൾ പാത്രിയർക്കീസും കാതോലിക്കോസും തമ്മിലും അവരിൽ ആരെങ്കിലും കാലം ചെയ്തു പിൻഗാമിയെ നിയമിക്കുന്നതുവരെയുള്ള കാലത്തു കാര്യാന്വേഷണത്തിനായി പകരം നിയമിക്കപ്പെടുന്ന ആളുകൾ തമ്മിലും നടത്തേണ്ടതും, അവരവരുടെ സഭയെ അറിയിപ്പാനുള്ളത് അവർ മുഖാന്തരം അറിയിക്കാവുന്നതുമാണ്.

9. കാതോലിക്കാ സ്ഥാനാഭിഷേകവും സ്ഥാനാരോഹണവും നിവർത്തിക്കുന്നതിനു വേറെ നിവൃത്തിയില്ലാത്ത പക്ഷം രണ്ടിൽ കുറയാതെ മേൽപ്പട്ടക്കാർ കൂടി നടത്താവുന്നതാണെങ്കിലും കാതോലിക്കാ സിംഹാസനത്തിന്റെ മഹിമയും മലങ്കരസഭയുടെ ഇപ്പോഴത്തെ ശക്തിയും ആലോചിച്ച് മെത്രാപ്പോലീത്തന്മാരുടെയും എപ്പിസ്ക്കോപ്പന്മാരുടെയും സംഖ്യ വർദ്ധിപ്പിക്കേണ്ടതാവശ്യമാണ്.

10. ക്നാനായക്കാർക്ക് ഒരു ജാത്യസഭയായി വേർതിരിച്ചു നിൽക്കണമെന്നാഗ്രഹമുള്ളപക്ഷം അവരെ ഒഴിച്ചു മലങ്കരയിൽ ശേഷമുള്ള എല്ലാ പള്ളികളിലെയും ശക്തി ഏകദേശം ഒന്നുപോലെ അയിരിപ്പാൻ തക്കവണ്ണം മൂന്നു മെത്രാപ്പോലീത്തൻ മഹാഇടവകകളായി ഭാഗിക്കണം. അവയിൽ നടുക്കേതിനു കോട്ടയം മഹാഇടവകയെന്നും വടക്കേതിനു അങ്കമാലി മഹാഇടവകയെന്നും തെക്കേതിനു നിരണം മഹാഇടവകയെന്നും പേരുകൾ കൊടുക്കണം. ഈ മൂന്നു മഹാഇടവകകൾക്കും പ്രത്യേകം പ്രത്യേകം ഓരോ മെത്രാന്മാർ ഉണ്ടായിരിക്കണം.

11. മലങ്കരയുടെ മദ്ധ്യസ്ഥാനം ഏകദേശം കോട്ടയം ആകയാൽ കാതോലിക്കോസിന്റെ ആസ്ഥാനം കോട്ടയം ആയിരിക്കണം. കാതോലിക്കോസ് പൗരസ്ത്യ സഭയുടെ ഒട്ടുക്കുള്ള പ്രധാന മേലദ്ധ്യക്ഷനും ഒരു മെത്രാപ്പോലീത്തായ്ക്കുള്ള ഭരണമനുസരിച്ചു കോട്ടയം മഹാഇടവകയുടെ മെത്രാപ്പോലീത്തായും, എപ്പിസ്കോപ്പായ്ക്കുള്ള ഭരണം അനുസരിച്ചു കോട്ടയം ചെറിയപള്ളി ഉൾപ്പെട്ട എപ്പിസ്ക്കോപ്പൽ ഇടവകയുടെ എപ്പിസ്ക്കോപ്പായുമായിരിക്കണം.

12. ഈവാനിയോസ് മെത്രാച്ചനു മനസ്സുള്ളപക്ഷം അദ്ദേഹം നിരണം മഹാഇടവകയുടെ മെത്രാപ്പോലീത്തായായിരിക്കയും ഒരു മെത്രാപ്പോലീത്തായ്ക്കുള്ള ഭരണമനുസരിച്ചു നിരണം ഇടവകയുടെ മെത്രാപ്പോലീത്തായും ഒരു എപ്പിസ്ക്കോപ്പായ്ക്കുള്ള ഭരണമനുസരിച്ചു നിരണത്തു പള്ളി ഉൾപ്പെട്ട നിരണം എപ്പിസ്ക്കോപ്പായുമായിരിക്കയും വേണം.

13. അത്താനാസ്യോസ് മെത്രാച്ചനു മനസ്സുള്ളപക്ഷം അദ്ദേഹം അങ്കമാലി മഹാഇടവകയുടെ മെത്രാപ്പോലീത്തായായിരിക്കണം. ഒരു മെത്രാപ്പോലീത്തായ്ക്കുള്ള ഭരണമനുസരിച്ച് അദ്ദേഹം അങ്കമാലി ഇടവകയുടെ മെത്രാപ്പോലീത്തായും അങ്കമാലി, അകപ്പറമ്പ് ഉൾപ്പെട്ട അങ്കമാലി എപ്പിസ്ക്കോപ്പൽ ഇടവകയുടെ എപ്പിസ്ക്കോപ്പായുമായിരിക്കണം.

14. ഇപ്പോൾ ഉള്ള മേൽപ്പട്ടക്കാർക്ക് ഇടവകകൾ കൊടുക്കുന്നത് അവരുടെ ആഗ്രഹവും അഭിപ്രായവും കൂടെ അറിഞ്ഞു ചെയ്യുന്നതാണ് നല്ലത്.

15. ക്നാനായക്കാർക്ക് ഒരു മഹാഇടവകയുടെ ബഹുമാനവും ഭരണവും ഉണ്ടായിരിക്കണമെന്ന് ആഗ്രഹമുള്ള പക്ഷം ഇപ്പോഴത്തെ ദീയസ്ക്കോറോസ് മെത്രാച്ചൻ ക്നാനായ ഇടവകയുടെ മെത്രാപ്പോലീത്തായായിരിക്കണം. ഈ ഇടവകയെ ചുരുങ്ങിയപക്ഷം രണ്ട് എപ്പിസ്ക്കോപ്പൽ ഇടവകകളായി ഭാഗിച്ച് അദ്ദേഹം ഒരു മെത്രാപ്പോലീത്തായ്ക്കുള്ള ഭരണമനുസരിച്ച് ക്നാനായ മഹാഇടവകയുടെ മെത്രാപ്പോലീത്തായും കോട്ടയം വലിയപള്ളി ഉൾപ്പെട്ട എപ്പിസ്ക്കോപ്പൽ ഇടവകയുടെ എപ്പിസ്ക്കോപ്പായുമായിരിക്കണം.

16. മറ്റ് എപ്പിസ്ക്കോപ്പൽ ഇടവകയ്ക്കു പള്ളികൾ സ്ഥാപിച്ചിട്ടുണ്ടെങ്കിൽ അതുകളും മേലാൽ സ്ഥാപിക്കുന്ന പക്ഷം, അതുകളും അവരുടെ പ്രയത്നഫലമായി അവർക്കു തന്നെ കൊടുക്കണം.

17. ഈ നിയമമനുസരിച്ച് ഈവാനിയോസ് മെത്രാച്ചൻ സ്ഥാപിച്ചിട്ടുള്ള ആശ്രമങ്ങളും സമ്പാദിച്ചിട്ടുള്ള സ്വത്തുക്കളും അന്യജാതിക്കാരിൽ നിന്ന് ആളുകളെ ചേർത്തു പള്ളികൾ സ്ഥാപിച്ചിട്ടുണ്ടെങ്കിൽ ആ പള്ളികളും അദ്ദേഹത്തിനു തന്നെ ഇരിക്കണം.

18. മേൽ എഴുതിയ നിയമമനുസരിച്ച് ഇപ്പോൾ 14 എപ്പിസ്ക്കോപ്പൽ ഇടവകകൾ ഉണ്ടായിരിക്കകൊണ്ട് അവയിൽ ഓരോന്നും, മേൽപേരെടുത്തു പറഞ്ഞിട്ടില്ലാത്തവരായി ഇപ്പോൾ ഉള്ള മേൽപ്പട്ടക്കാരിൽ ഓരോരുത്തർക്കും കൊടുക്കേണ്ടതും കൂടുതൽ വേണ്ടവരെ പുതുതായി വാഴിക്കേണ്ടതുമാണ്.

20. ഇപ്പോഴത്തെ തെയോഫിലോസ് എപ്പിസ്ക്കോപ്പായിക്കു മനസ്സുള്ളപക്ഷം അദ്ദേഹം നിരണം മഹായിടവകയിൽ തിരുവല്ലായും അവിടെ സമീപവുമുള്ള ബഥനി പള്ളികൾ ഉൾപ്പെടുന്ന എപ്പിസ്ക്കോപ്പൽ ഇടവകയുടെ എപ്പിസ്ക്കോപ്പാ ആയിരിക്കണം.

20. ഫാദർ എം. പി. പത്രോസ് ബി.എ., ബി.ഡി., എൽ.ടി. അനേകം പുറജാതികളെ തന്റെ മിഷൻവേലയുടെ ഫലമായി നമ്മുടെ സഭയിലേക്ക് ചേർത്തയാളായതുകൊണ്ട് അദ്ദേഹത്തിനു മനസ്സുള്ളപക്ഷം ഇനിയും വാഴിക്കപ്പെടേണ്ട എപ്പിസ്ക്കോപ്പന്മാരിൽ ഒരാളായി അദ്ദേഹത്തെ കൂടി വാഴിക്കുകയും അദ്ദേഹത്തിന്റെ പ്രയത്നഫലമായി വിജാതീയ ക്രിസ്ത്യാനികൾ അധികവും ഏതു എപ്പിസ്ക്കോപ്പൽ ഇടവകയിലാണെന്നു വച്ചാൽ ആ എപ്പിസ്ക്കോപ്പൽ ഇടവക അദ്ദേഹത്തിനു കൊടുക്കുകയും വേണം.

21. മലങ്കരസഭയെ 14 എപ്പിസ്ക്കോപ്പൽ ഇടവകകളായി ഭാഗിക്കുന്നത് കൂടുതലാണെന്ന് നമുക്ക് അഭിപ്രായമില്ല. കൂടുതലാണെന്ന് ഇപ്പോഴുള്ള മേൽപ്പട്ടക്കാരിൽ ഭൂരിപക്ഷത്തിന് അഭിപ്രായമുള്ളപക്ഷം മൂന്നു മെത്രാപ്പോലീത്തൻ മഹായിടവകകളെ നന്നാലു എപ്പിസ്ക്കോപ്പൽ ഇടവകകളായി തിരിക്കേണ്ടതിനു പകരം തൽക്കാലം അതുകൾ മുമ്മൂന്നായി തിരിച്ചാലും മതിയാകും.



ഇ. ജെ. ജോൺ വക്കീൽ, കെ. സി. മാമ്മൻമാപ്പിള, റാവുസാഹിബ് ഒ. എം. ചെറിയാൻ, എം. എ. ചാക്കോ, എ. എം. വർക്കി

22. സിലോൺ, മദ്രാസ്, ബ്രഹ്മവാർ മുതലായി മലങ്കരയ്ക്കു പുറത്തുള്ള മിഷൻ ഇടവകകൾക്ക് ഇപ്പോൾ പ്രത്യേകം എപ്പിസ്ക്കോപ്പന്മാരില്ലാത്തതിനാൽ അതുകളെ കൂടെ കാതോലിക്കോസിന്റെയൊ, മാർ ഈവാനിയോസ് മെത്രാച്ചന്റെയൊ, എം. പി. പത്രോസ് കത്തനാരെ എപ്പിസ്ക്കോപ്പായാക്കി അദ്ദേഹത്തിന്റെയോ കീഴിൽ ഒട്ടുക്കുള്ള ഒരു മിഷൻ ഇടവകയാക്കി മിഷൻവേല വർദ്ധിപ്പിക്കണം.

23. മേൽപറഞ്ഞവരിൽ ആർക്കും മിഷൻവേല ഭരമേറ്റു നടത്തുകയോ നടത്തിക്കുകയോ ചെയ്യുന്നതിനു മനസ്സില്ലാത്തപക്ഷം മിഷൻ വേലയ്ക്കായിത്തന്നെ ഒരു മെത്രാപ്പോലീത്തായെയും അദ്ദേഹത്തിന്റെ കീഴിൽ ആവശ്യംപോലെ ഒന്നോ അധികമൊ എപ്പിസ്ക്കോപ്പന്മാരെയും പുതുതായി സൃഷ്ടിച്ചു മിഷൻവേല ഭംഗിയായും ഊർജ്ജിതമായും നടത്തിക്കണം.

24. നമ്മുടെ സഭയുടെ ആത്മികവും ലൗകികവുമായ ഭരണത്തിനുള്ള മൗലികതത്വം എപ്പിസ്ക്കോപ്പൽ ആയിരിക്കണം.

25. മേൽപട്ടക്കാരുടെ ഏതുവിധമുള്ള സുന്നഹദോസുകൾക്കും അവരിൽ ഓരോരുത്തർക്കും അവരുടെ സഹായത്തിനും ആലോചനയ്ക്കുമായി പട്ടക്കാരും അയ്മേനികളും അടങ്ങിയ ഓരോ അഡ്വൈസറി കമ്മിറ്റിയെ നിയോഗിച്ചു കൊടുക്കേണ്ടതാണ്. അഡ്വൈസറി കമ്മിറ്റി അംഗങ്ങൾക്ക് വോട്ട് അവകാശം ഉണ്ടായി കൂടാ. വോട്ടവകാശം എപ്പിസ്ക്കോപ്പൽ സിനഡുകൾക്കു മാത്രമേ ഉണ്ടായിരിക്കാവൂ.

26. ഓരോ എപ്പിസ്ക്കോപ്പൽ ഇടവകയിലും ആത്മികവും ലൗകികവുമായ സംഗതികളെക്കുറിച്ചു വിസ്തരിച്ചു തെളിവെടുത്തു തീരുമാനിക്കണം. അതിനു കൂടുന്ന സിനഡിൽ ആ മഹായിടവകയുടെ മെത്രാപ്പോലീത്താ അധ്യക്ഷത വഹിക്കേണ്ടതാണ്.

27. മഹായിടവക സിനഡിന്റെ വിധിയിന്മേൽ ഉള്ള അപ്പീലിൽ നമ്മുടെ പൗരസ്ത്യസഭയിൽപ്പെട്ട എല്ലാ എപ്പിസ്ക്കോപ്പൽ ഇടവകയിലെയും എപ്പിസ്ക്കോപ്പന്മാരും, എല്ലാ മെത്രാപ്പോലീത്തൻ മഹായിടവകയിലെ മെത്രാപ്പോലീത്തന്മാരും ഉൾപ്പെട്ടതും കാതോലിക്കോസ് അദ്ധ്യക്ഷത വഹിക്കുന്നതുമായ നമ്മുടെ പൗരസ്ത്യ ആകമാന സിനഡിന്റെ തീരുമാനം അവസാന തീരുമാനമായിരിക്കുന്നതുമാണ്.

28. ആത്മികങ്ങൾ എന്നതിൽ ത്രിത്വത്തിന്റെ ദൈവത്വം, പുത്രന്റെ മനുഷ്യാവതാരം, പരിശുദ്ധാത്മാവിന്റെ പുറപ്പാട് മുതലായവയെക്കുറിച്ചുള്ള വിശ്വാസവും, ത്രിത്വത്തിന്റെ നാമത്തിലുള്ള മാമോദീസാ, വി. മൂറോൻ കൊണ്ടുള്ള തൈലാഭിഷേകം, കുർബാന, കുമ്പസാരം, വിവാഹം, അപ്പോസ്തോലിക പിൻതുടർച്ചയാലുള്ള കൈവെപ്പ്, പട്ടത്വം, രോഗികളുടെ തൈലാഭിഷേകം എന്നീ എട്ട് കൂദാശകളുടെ കർമ്മങ്ങളും അവയിലുള്ള വിശ്വാസവും, മരിച്ചുപോയവർക്കുവേണ്ടിയുള്ള ശുശ്രൂഷകൾ, നോമ്പ്, കുമ്പിടീൽ, ധർമ്മം, നിയമാനുസരണമുള്ള പ്രാർത്ഥനകൾ, അവയിൽ നിഖ്യാവിശ്വാസപ്രമാണത്തിന്റെ ഉപയോഗം, വി. ദിവസങ്ങളുടെ ആചാരം മുതലായ ആചാര്യമര്യാദകളും ഉൾപ്പെടുന്നതാണ്.

29. മെത്രാപ്പോലീത്തൻ മഹായിടവക സിനഡ്, ഓരോ സംഗതിക്കുവേണ്ടി കൂടെക്കൂടെ കൂടുന്നതിന്, ഇടവരാതിരിപ്പാൻവേണ്ടി മഹായിടവക സിനഡുകൾ ഓരോ നിശ്ചിതകാലത്ത് ആണ്ടിൽ രണ്ടു പ്രാവശ്യവും ആകമാനസിനഡ് ഒരു നിശ്ചിതകാലത്ത് ആണ്ടിൽ ഒരു പ്രാവശ്യവും കൂടേണ്ടതാണ്.

30. ഒരു എപ്പിസ്ക്കോപ്പാ ആ എപ്പിസ്ക്കോപ്പൽ ഇടവകയുടെ ഭരണക്കാരൻ കൂടെയാകകൊണ്ട് ആ നിലയിൽ അദ്ദേഹം പ്രവർത്തിക്കുന്ന സകലവും ഒരു ഇടവക എപ്പിസ്ക്കോപ്പായുടെ നിലയിൽ ആയിരിക്കേണ്ടതും, എന്നാൽ ആ നിലയിൽ അദ്ദേഹം ചെയ്യുന്ന എഴുത്തുകുത്തുകൾക്ക് മഹായിടവകയുടെ മെത്രാപ്പോലീത്താ എന്നു തന്നെ പേര് ഉപയോഗിക്കേണ്ടതുമാകുന്നു.

31. അങ്ങിനെ തന്നെ കാതോലിക്കോസ് ഒരു മഹായിടവകയുടെ മെത്രാപ്പോലീത്തായുടെയും ഒരു എപ്പിസ്ക്കോപ്പൽ ഇടവകയുടെ എപ്പിസ്ക്കോപ്പായുടെയും നിലകളിലുള്ള ഭരണം കൂടെ നടത്തുന്ന ആളാകകൊണ്ട് ആ നിലകളിൽ അദ്ദേഹം പ്രവർത്തിക്കുന്ന സകലവും ഒരു മെത്രാപ്പോലീത്തായുടെയോ എപ്പിസ്ക്കോപ്പായുടെയോ നിലയിൽ ആയിരിക്കേണ്ടതും എന്നാൽ ആ നിലയിൽ അദ്ദേഹം ചെയ്യുന്ന എഴുത്തുകുത്തുകൾക്ക് കാതോലിക്കോസെന്നുള്ള പേരു തന്നെ ഉപയോഗിക്കാവുന്നതുമാകുന്നു.

32. മലങ്കര മെത്രാപ്പോലീത്താ എന്നുള്ള പേരും അതിനടുത്തതായി ഇതുവരെ നടത്തിവന്നതായ അധികാരാവകാശങ്ങളും നിലനിർത്തുവാൻവേണ്ടി കാനോനികമായ മെത്രാപ്പോലീത്തന്മാരും ആ സ്ഥാനത്തിനടുത്തതായി അവർക്കുള്ള അധികാരാവകാശങ്ങളും നമ്മുടെ മലങ്കരസഭയിൽ വേണ്ടാ എന്നു വരുന്നതു നന്നല്ല. അതിനാൽ മലങ്കര മെത്രാപ്പോലീത്താ എന്നുള്ള സ്ഥാനവും അതിനു വിശേഷാൽ ഉള്ള അധികാരാവകാശങ്ങളും മേലാൽ വേണ്ടാ എന്നു വയ്ക്കണം.

33. വല്ല കാരണവശാലും ഈ ഘട്ടത്തിൽ അതു വേണ്ടെന്നു വയ്ക്കുന്നതു സഭയ്ക്കൊ സമുദായത്തിനൊ ദോഷമായി ഭവിക്കുമെന്നു നിയമവിദഗ്ദ്ധന്മാർ അഭിപ്രായപ്പെടുന്നപക്ഷം ആ സ്ഥാനത്തിനടുത്ത അധികാരാവകാശങ്ങൾ കൂടെ കാതോലിക്കോസിൽ ലയിപ്പിച്ചു യോജിപ്പിച്ചു നടത്തുകയാണു വേണ്ടത്. ഈ വിധം പ്രവർത്തിക്കുന്നത് ഇപ്പോഴത്തെ മലങ്കര മെത്രാപ്പോലീത്തായ്ക്ക് വേദനയായിത്തീർന്നേക്കുമൊ എന്ന് ആരും ശങ്കിക്കേണ്ട ആവശ്യമില്ല. അദ്ദേഹത്തിനു അതു വേദന ഹേതുവായിത്തീരുകയില്ല.

34. അദ്ദേഹത്തിന്റെ ഈ അഭിപ്രായം ഇപ്പോൾ നടന്നുവരുന്ന സമാധാന ആലോചനയ്ക്ക് ഏതെങ്കിലുംവിധത്തിൽ വിഘ്നമായിത്തീർന്നേക്കുമോ എന്ന് ആരും ശങ്കിക്കേണ്ട ആവശ്യം ഇല്ല. സമാധാനത്തിനുവേണ്ടി ഈ ഘട്ടത്തിൽ അതിനെ നിലനിറുത്തേണ്ടത് ആവശ്യമെന്നു തോന്നുന്നപക്ഷം സമാധാനപ്പെട്ട് അതു നടപ്പിൽ വരുത്തുന്നതുവരെ ആ സ്ഥാനം വഹിക്കുന്നതിന് അദ്ദേഹത്തിന് വിരോധമുണ്ടാകുന്നതല്ലെന്നു വിശ്വസിക്കാം.

35. സമാധാനത്തിനു വേണ്ടി ഈ സ്ഥാനം വേറൊരു മേൽപട്ടക്കാരനു ഒഴിഞ്ഞുകൊടുക്കണമെന്നിരുന്നാൽ അതും അദ്ദേഹത്തിനു വളരെ സന്തോഷമായിരിക്കും. എന്നാൽ സമാധാനം ഉണ്ടാക്കി അതു നടപ്പിൽ വരുത്തുന്നതിന് ആരംഭിക്കുന്നതു വരെ അദ്ദേഹം ആ സ്ഥാനം ഒഴിയണമെന്നു വല്ലവരും ആവശ്യപ്പെടുമൊ എന്നും ആവശ്യപ്പെട്ടാൽ അദ്ദേഹം അതിനു വഴിപ്പെടുമോ എന്നും വളരെ സംശയിക്കുക തന്നെ വേണം.

36. വട്ടിപ്പണമെന്ന പേരിനാൽ അറിയപ്പെടുന്ന പൊതു സമുദായം വക പണം, ഇപ്പോൾ വളരെ കാലമായി സമുദായത്തിൽ ഭിന്നത ഉണ്ടാകുമ്പോൾ ഒക്കെയും അതിന്റെ അരങ്ങേറ്റത്തിനായി ഉപയോഗിക്കുന്ന ഒരു യുദ്ധക്കരുവാണ്. ആ പണം ചോദിച്ചാൽ ബ്രിട്ടീഷ് ഗവൺമെന്റ് തരാതിരിക്കയില്ല. മുതലും കൂടെ പറ്റിക്കൊള്ളാമൊ എന്നു മുമ്പൊരവസരത്തിൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്തായോട് ബ്രിട്ടീഷ് ഗവൺമെന്റ് ആവശ്യപ്പെട്ടതിനാൽ ഇതു സാധിക്കാത്ത ഒരു സംഗതി അല്ലെന്നു നിശ്ചയമാണ്.

37. വട്ടിപ്പണവും പലിശയും വാങ്ങി തിയോളജിക്കൽ കോളജിന് ഒരു നല്ല കെട്ടിടം പണിയുന്നതിന് ഉപയോഗിക്കുന്നത് നന്നായിരിക്കും. ഈ വിധം സാധിക്കുന്നപക്ഷം മലങ്കര മെത്രാപ്പോലീത്താ ട്രസ്റ്റിയും കോ-ട്രസ്റ്റികളും എന്നുള്ള ആവശ്യം തന്നെ ഉണ്ടാകുന്നതല്ലല്ലൊ.

38. ആത്മികവും ലൗകികവുമായ സഭാഭരണത്തിന്റെ മൗലികതത്വം എപ്പിസ്ക്കോപ്പൽ ആയിരിക്കണമെന്നു മേൽപറഞ്ഞിട്ടുണ്ടല്ലൊ. എന്നാൽ ലൗകികത്തിന്റെ ഭരണത്തിൽ പട്ടക്കാരുടെയും അത്മായക്കാരുടെയും സംബന്ധവും സഹകരണവും കൂടെ ഉണ്ടായിരിക്കുന്നതു മേൽപട്ടക്കാരെ സംബന്ധിച്ചുള്ള മതിപ്പും വിശ്വാസവും വർദ്ധിക്കുന്നതിനും പൊതുജനങ്ങൾക്ക് സഭാസംബന്ധമായ സംഗതികളിൽ കൂടുതൽ താൽപര്യവും ആകാംക്ഷയും ഉണ്ടാകുന്നതിനും വളരെ സഹായിക്കുന്നതാകുന്നതുകൊണ്ട് ഇതിൽ അവർക്കും ചില അധികാരാവകാശങ്ങളും കൈകാര്യകർതൃത്വങ്ങളും ഉണ്ടായിരിക്കേണ്ടതാണ്.

39. വി. മാമോദീസാ കൈക്കൊണ്ടവരും മാമ്മോദീസായ്ക്കു ശേഷം മേൽ 29-ാം വകുപ്പിൽ വിവരിച്ചിരിക്കുന്ന വിശ്വാസാചാരങ്ങൾ അനുഷ്ഠിക്കുന്നവരും അവരവരുടെ പ്രായമനുസരിച്ച് അനുഷ്ഠിപ്പാൻ തയ്യാറുള്ളവരും ആയി സ്ത്രീപുരുഷ ഭേദം കൂടാതെ വൃദ്ധന്മാരും യൗവനക്കാരും ശിശുക്കളുമായ ആബാലവൃദ്ധം മുഴുവനും നമ്മുടെ വിശുദ്ധ സഭയുടെ അംഗങ്ങളായി ഗണിക്കപ്പെടുന്നതാകുന്നു. ഇവയിൽ പട്ടത്വം, വിവാഹം എന്നിവ രണ്ടും സഭയുടെ അംഗത്വത്തിനു നിർബന്ധമുള്ളതല്ല.

40. ഓരോ പള്ളിയിടവകയ്ക്കും ഓരോ പൊതുയോഗമുണ്ടായിരിക്കണം.

41. 18 വയസ്സിനുമേൽ പ്രായമുള്ളവരായി ഓരോ ഭവനത്തിലേയും കാരണവനു അല്ലെങ്കിൽ കാരണവത്വം നടത്തുന്ന ആളിന് ഈ പള്ളി ഇടവക പൊതുയോഗത്തിന്റെ അംഗമായിരിക്കാവുന്നതാണ്. എന്നാൽ ഏതെങ്കിലും ഭവനത്തിലെ കാരണവത്വമൊ കാരണവത്വഭരണമൊ ഒരു സ്ത്രീയ്ക്കായിരുന്നാൽ ആ സ്ത്രീയുടെ മനസ്സുപോലെയുള്ള ഒരു പുരുഷനെ ആ സ്ത്രീയ്ക്കു പകരം നിയമിക്കാവുന്നതാണ്.

42. കശ്ശീശന്മാർ, ശെമ്മാശന്മാർ, കപ്യാരന്മാർ എന്നീ വൈദിക ശുശ്രൂഷകന്മാരും ഈ പള്ളി ഇടവക പൊതുയോഗത്തിന്റെ അംഗത്വത്തിന് അവകാശികളാണ്.

43. ഓരോ പള്ളി ഇടവകയ്ക്കും ഓരോ പള്ളി ഇടവകപൊതുയോഗം കൂടാതെ, ഓരോ പള്ളി ഇടവക മാനേജിംഗ് കമ്മിറ്റിയും ഉണ്ടായിരിക്കണം.

44. ഈ പള്ളിയിടവക മാനേജിംഗ് കമ്മിറ്റിയിലെ പട്ടക്കാരെ ഒഴിച്ചുള്ള ശേഷം കമ്മിറ്റി അംഗങ്ങളെയും സെക്രട്ടറിയേയും കൈക്കാരന്മാരെയും കപ്യാരന്മാരെയും ഓരോ പള്ളിയുടെ ശക്തിക്കും ആവശ്യത്തിനും സൗകര്യത്തിനും തക്കപോലെയുള്ള മാനേജരന്മാർ, കണക്കന്മാർ, കണക്കു പരിശോധകന്മാർ മുതലായി ശമ്പളത്തിലോ ശമ്പളം കൂടാതെയോ ഉള്ള ഉദ്യോഗസ്ഥന്മാരെയും തെരഞ്ഞെടുപ്പാനുള്ള അവകാശം പള്ളിയിടവക പൊതുയോഗത്തിനിരിക്കുന്നതും ആ തെരഞ്ഞെടുപ്പ് വോട്ടു മൂലം നടത്താവുന്നതുമാണ്. പള്ളിയിടവക മാനേജിംഗ് കമ്മിറ്റിയുടെ ആലോചനയിൽ പെടേണ്ടതും അവർ ആലോചിച്ചു പ്രവർത്തിക്കേണ്ടതുമായ എന്തെങ്കിലും വിശേഷാൽ സംഗതിയൊ ചുമതലയൊ ഉള്ളതായി പള്ളിയിടവക പൊതുയോഗം കൂടുന്ന സന്ദർഭത്തിൽ കണ്ടാൽ അതു പള്ളിയിടവക പൊതുയോഗത്തിന്റെ അഭിപ്രായമായി ഗണിച്ചു പ്രവർത്തിക്കേണ്ട ചുമതല പള്ളിയിടവക മാനേജിംഗ് കമ്മിറ്റിക്ക് ഇല്ലാത്തതുമാകുന്നു.

45. പള്ളിയിടവക പൊതുയോഗത്തിന്റെ സെക്രട്ടറി തന്നെ പള്ളിയിടവക മാനേജിംഗ് കമ്മിറ്റിയുടെയും സെക്രട്ടറിയായിരിക്കണം.

46. ഇവിടെ പള്ളിയിടവക മാനേജിംഗ് കമ്മിറ്റിയുടെയും വികാരി, കൈക്കാരൻ, സെക്രട്ടറി മുതലായവരുടെയും ചുമതല, അധികാരം, അംഗങ്ങളുടെ അംഗസംഖ്യ, കോറം മുതലായതു വിവരിക്കണം.

47. വികാരിയെ നിയമിക്കുന്നതിനുള്ള അധികാരം ഇടവക എപ്പിസ്ക്കോപ്പായ്ക്ക് ഇരിക്കുന്നതാകുന്നു.

48. പള്ളിയിടവക പൊതുയോഗത്തിന്റെ അഭിപ്രായം കൂടെ അറിഞ്ഞ് ഓരോ ഇടവകപള്ളിക്കും ശെമ്മാശന്മാരെ ആദ്യപട്ടം കൊടുത്തു നിയമിക്കുന്നതിനും ശെമ്മാശന്മാരുടെയും കശ്ശീശന്മാരുടെയും സ്വഭാവം, പട്ടത്വം മുതലായതു പരിശോധിച്ചൊ പരിശോധിപ്പിച്ചൊ അറിഞ്ഞ് അവരവരുടെ പദവിക്കടുത്ത പട്ടം കൊടുത്തു നിയമിക്കുന്നതിനുള്ള അധികാരവും അവകാശവും ഇടവക എപ്പിസ്ക്കോപ്പായ്ക്ക് ഇരിക്കുന്നതുമാകുന്നു.

49. പള്ളിയിടവക പൊതുയോഗത്തിന്റെയും പള്ളിയിടവക മാനേജിംഗ് കമ്മറ്റിയുടെയും അദ്ധ്യക്ഷൻ വികാരി ആയിരിക്കണം.

50. പള്ളിയിടവക പൊതുയോഗത്തിന്റെ അധികാരവും അവകാശവും ഓരോ ചുമതലയ്ക്കും മറ്റും ആളുകളെ തെരഞ്ഞെടുക്കുക മാത്രമാക കൊണ്ട് ഇടവകപ്പള്ളി സംബന്ധിച്ച സകല ചുമതലകളും പള്ളി ഇടവക മാനേജിംഗ് കമ്മിറ്റി വഹിക്കേണ്ടതും ആ കമ്മിറ്റിക്ക് ഇരിക്കുന്നതുമാണ്.

51. ഓരോ പള്ളി ഇടവകയെ സംബന്ധിച്ചിടത്തോളം ആ പള്ളിയിടവക മാനേജിംഗ് കമ്മിറ്റി എപ്പിസ്ക്കോപ്പായുടെ അഡ്വൈസറി കമ്മിറ്റി ആയിരിക്കുന്നതാണ്.

52. ഏതു മാനേജിംഗ് കമ്മിറ്റിയുടെയും അംഗസംഖ്യ എത്രയും കുറഞ്ഞിരിക്കുകയാണു നല്ലത്.

53. ഓരോ എപ്പിസ്ക്കോപ്പൽ ഇടവകയ്ക്കും ഓരോ എപ്പിസ്ക്കോപ്പൽ ഇടവക പൊതുയോഗവും ഓരോ എപ്പിസ്ക്കോപ്പൽ ഇടവക മാനേജിംഗ് കമ്മിറ്റിയും ഉണ്ടായിരിക്കണം.

54. ഓരോ ഇടവകപള്ളികളിലെയും പള്ളി വക മാനേജിംഗ് കമ്മിറ്റികളിലെ അംഗങ്ങൾ എപ്പിസ്ക്കോപ്പൽ ഇടവക പൊതുയോഗത്തിന്റെ അംഗങ്ങൾ ആയിരിക്കണം. ടി പൊതുയോഗത്തിന് ഒരു സെക്രട്ടറി ഉണ്ടായിരിക്കണം.

55. ഓരോ ഇടവക എപ്പിസ്ക്കോപ്പായ്ക്കും ഓരോ പ്രൈവറ്റ് സെക്രട്ടറി ഉണ്ടായിരിക്കേണ്ടതും ആ പ്രൈവറ്റ് സെക്രട്ടറി തന്നെ എപ്പിസ്ക്കോപ്പൽ ഇടവക പൊതുയോഗത്തിന്റെയും എപ്പിസ്ക്കോപ്പൽ ഇടവക മാനേജിംഗ് കമ്മിറ്റിയുടെയും സെക്രട്ടറി സ്ഥാനം കൂടി വഹിക്കേണ്ടതുമാകുന്നു.

56. എപ്പിസ്ക്കോപ്പായുടെ പ്രൈവറ്റ് സെക്രട്ടറി എപ്പിസ്ക്കോപ്പൽ ഇടവക പൊതുയോഗത്തിലും എപ്പിസ്ക്കോപ്പൽ ഇടവക മാനേജിംഗ് കമ്മിറ്റിയിലും ഒരു അംഗമായിരിക്കണം.

57. എപ്പിസ്ക്കോപ്പൽ ഇടവക മാനേജിംഗ് കമ്മിറ്റിയിലെ അംഗങ്ങളെ, തങ്ങളിൽ നിന്നു തങ്ങളാൽ തന്നെ വോട്ടു മൂലം തെരഞ്ഞെടുക്കുന്നതിന് എപ്പിസ്ക്കോപ്പൽ ഇടവക പൊതുയോഗത്തിന് അവകാശം ഉണ്ടായിരിക്കണം.

58. മേൽ 47-ാം വകുപ്പിൽ പറഞ്ഞിരിക്കുന്നപ്രകാരമുള്ള അഭിപ്രായങ്ങൾ എപ്പിസ്ക്കോപ്പൽ ഇടവക പൊതുയോഗത്തിൽ വച്ച് അതിലെ അംഗങ്ങൾക്ക് പ്രസ്താവിച്ചു സെക്രട്ടറിയെക്കൊണ്ടു നോട്ടു ചെയ്യിപ്പിക്കുന്നതിന് അവകാശം ഉണ്ടായിരിക്കും.

59. എപ്പിസ്കോപ്പൽ ഇടവക സംബന്ധിച്ചിടത്തോളമുള്ള സകല ചുമതലകളും അധികാരങ്ങളും എപ്പിസ്ക്കോപ്പായ്ക്ക് ഇരിക്കുന്നതാണ്.

60. എപ്പിസ്ക്കോപ്പൽ ഇടവക പൊതുയോഗത്തിന്റെയും മാനേജിംഗ് കമ്മറ്റിയുടെയും അദ്ധ്യക്ഷൻ ഇടവക എപ്പിസ്ക്കോപ്പാ ആയിരിക്കണം.

61. ഓരോ എപ്പിസ്ക്കോപ്പൽ ഇടവകയ്ക്കും ഓരോ പൊതുയോഗവും മാനേജിംഗ് കമ്മിറ്റിയും ഉണ്ടായിരിക്കേണ്ട പ്രകാരം തന്നെ ഓരോ മെത്രാപ്പോലീ

ത്തൻ മഹായിടവകയ്ക്കും ഓരോ മെത്രാപ്പോലീത്തൻ മഹായിടവക പൊതു യോഗവും മെത്രാപ്പോലീത്തൻ മഹായിടവക മാനേജിംഗ് കമ്മിറ്റിയും ഉണ്ടായി രിക്കണം.

62. മഹായിടവക പൊതുയോഗത്തിന്റെയും അതിന്റെ മാനേജിംഗ് കമ്മിറ്റി യുടെയും അദ്ധ്യക്ഷൻ ആ മഹായിടവകയുടെ മെത്രാപ്പോലീത്താ ആയിരിക്ക ണം.

63. മഹായിടവകയിൽപെട്ട എപ്പിസ്ക്കോപ്പൽ ഇടവകകളുടെ എപ്പിസ്ക്കോ പ്പന്മാർ പൊതുയോഗത്തിന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും വൈസ് പ്രസി ഡണ്ടന്മാരായിരിക്കണം.

64. മെത്രാപ്പോലീത്തായുടെ പ്രൈവറ്റ് സെക്രട്ടറി തന്നെ മഹായിടവക പൊതുയോഗത്തിന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും സെക്രട്ടറി ആയിരിക്ക ണം.

65. ഓരോ എപ്പിസ്ക്കോപ്പൽ ഇടവക മാനേജിംഗ് കമ്മിറ്റിയിലെ അംഗങ്ങൾ അവർ ഉൾപ്പെട്ട മെത്രാപ്പോലീത്തൻ മഹായിടവക പൊതുയോഗത്തിലെ അംഗ ങ്ങൾ ആയിരിക്കണം.

66. മഹായിടവക മാനേജിംഗ് കമ്മിറ്റിയിലെ മേൽപട്ടക്കാർ തനിച്ച് ഒരു സിനഡ് ആയിരിക്കുന്നതും അതിലെ മെത്രാപ്പോലീത്താ ആ സിനഡിന്റെ ആദ്ധ്യക്ഷനായിരിക്കുന്നതും മഹായിടവക മാനേജിംഗ് കമ്മിറ്റി ടി സിനഡിന്റെ അഡ്വൈസറി കമ്മിറ്റി ആയിരിക്കുന്നതുമാണ്.

67. മഹായിടവക പൊതുയോഗത്തിന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും സെക്രട്ടറി തന്നെ മഹായിടവക സിനഡിന്റെയും സെക്രട്ടറി ആയിരിക്കണം.

68. മഹായിടവക മാനേജിംഗ് കമ്മിറ്റി ആയ അഡ്വൈസറി കമ്മിറ്റിക്ക് തങ്ങ ളുടെ ആലോചനകളേയും അഭിപ്രായങ്ങളെയും പ്രസ്താവിച്ച് മഹായിടവക സിനഡിനെ മനസ്സിലാക്കാവുന്നതും അത്യാവശ്യപ്പെട്ടവയെന്നവർക്കു തോന്നു ന്നവയെ ആ മഹായിടവക സിനഡിന്റെ അംഗങ്ങളായ മേൽപട്ടക്കാർ തമ്മിൽ അഭിപ്രായവ്യത്യാസം ഉണ്ടായാൽ അവരുടെ ഭൂരിപക്ഷം പ്രബലപ്പെടുന്നതും അഭിപ്രായം ഒന്നുപോലെ വന്നാൽ അദ്ധ്യക്ഷൻ ചേരുന്ന ഭാഗം പ്രബലപ്പെടു ന്നതുമായിരിക്കും.

69. ഓരോ മഹായിടവകയ്ക്കും ഓരോ മഹായിടവക പൊതുയോഗവും മാനേ ജിംഗ് കമ്മിറ്റിയും സിനഡും ഉണ്ടായിരിക്കുന്നതുപോലെ നമ്മുടെ പൗരസ്ത്യ സഭയ്ക്ക് ഒട്ടുക്ക് ഒരു പൗരസ്ത്യ ആകമാന പൊതുയോഗവും ആകമാന മാനേ ജിംഗ് കമ്മിറ്റിയും ആകമാന സിനഡും ഉണ്ടായിരിക്കണം.

70. എല്ലാ മഹായിടവകകളിലെയും മാനേജിംഗ് കമ്മിറ്റിയിലെ അംഗങ്ങൾ ഈ ആകമാന പൊതുയോഗത്തിലെ അംഗങ്ങളായിരിക്കണം.

71. പൗരസ്ത്യ സിംഹാസനത്തിന്റെ കാതോലിക്കോസ് ടി ആകമാന പൊതു യോഗത്തിന്റെയും ആകമാന മാനേജിംഗ് കമ്മിറ്റിയുടെയും ആകമാന സിനഡി ന്റെയും അദ്ധ്യക്ഷനായിരിക്കണം.

72. കാതോലിക്കോസിന്റെ പ്രൈവറ്റു സെക്രട്ടറി ടി പൊതുയോഗത്തിന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും സിനഡിന്റെയും സെക്രട്ടറി ആയിരിക്കണം.

73. എല്ലാ മെത്രാപ്പോലീത്തന്മാരും എപ്പിസ്ക്കോപ്പന്മാരും ടി ആകമാന പൊതുയോഗത്തിന്റെയും ആകമാന മാനേജിംഗ് കമ്മിറ്റിയുടെയും വൈസ് പ്രസി ഡണ്ടന്മാരായിരിക്കണം.

74. ആകമാന മാനേജിംഗ് കമ്മിറ്റിയിലെ മേൽപട്ടക്കാരും സെക്രട്ടറിയും ഒഴി ച്ചുള്ള അംഗങ്ങളെ തങ്ങളിൽ നിന്നും തങ്ങൾ തന്നെ തെരഞ്ഞെടുപ്പാനുള്ള അധികാരവും അവകാശവും ടി ആകമാന പൊതുയോഗത്തിനുള്ളതാണ്.

75. പൗരസ്ത്യ ആകമാന സിനഡിന്റെ അംഗങ്ങൾ കാതോലിക്കോസും നമ്മുടെ പൗരസ്ത്യസഭയിൽപ്പെട്ട എല്ലാ മെത്രാപ്പോലീത്തന്മാരും എപ്പിസ്ക്കോ പ്പന്മാരുമായിരിക്കണം.

76. മെത്രാപ്പോലീത്തൻ മഹായിടവക പൊതുയോഗത്തിനുള്ള അധികാര ങ്ങളും അവകാശങ്ങളും ഈ ആകമാന പൊതുയോഗത്തിനായിരിക്കുന്നതാ ണ്.

77. പൗരസ്ത്യ മേൽപട്ടക്കാരുടെ ആകമാന സിനഡിന്റെ അംഗങ്ങൾക്ക് ആക മാന പൊതുയോഗത്തിലും ആകമാന മാനേജിംഗ് കമ്മിറ്റിയിലും വോട്ടിനാവ ശ്യമില്ലാത്തതും ടി മാനേജിംഗ് കമ്മിറ്റി ടി സിനഡിന്റെ ഒരു അഡ്വൈസറി കമ്മിറ്റി ആയിരിക്കുന്നതുമാണ്.

78. ഈ ആകമാന മാനേജിംഗ് കമ്മിറ്റിയായ അഡ്വൈസറി കമ്മിറ്റിക്കു തങ്ങളുടെ ആലോചനകളെയും അഭിപ്രായങ്ങളെയും പ്രസ്താവിച്ച് ഈ ആക മാന സിനഡിനെ മനസ്സിലാക്കാവുന്നതും, അത്യാവശ്യപ്പെട്ടവയെന്നു തോന്നു ന്നവയെ ഈ സിനഡിന്റെ സെക്രട്ടറിയെക്കൊണ്ടു നോട്ടു ചെയ്യിക്കാവുന്നതും, നമ്മുടെ പൗരസ്ത്യ സഭ സംബന്ധമായുള്ള സകല സംഗതികളും ഒരവസാന മായി തീരുമാനിപ്പാനുള്ള പരമാധികാരവും അവകാശവും ഈ ആകമാന സി നഡിനിരിക്കുന്നതും, ടി സിനഡിന്റെ അംഗങ്ങളായ മേൽപ്പട്ടക്കാർ തമ്മിൽ അഭി പ്രായ വ്യത്യാസമുണ്ടായാൽ അവരുടെ ഭൂരിപക്ഷം പ്രബലപ്പെടുന്നതും അഭി പ്രായം ഒന്നുപോലെ വന്നാൽ അദ്ധ്യക്ഷനായ കാതോലിക്കോസ് ചേരുന്ന ഭാഗം പ്രബലപ്പെടുന്നതുമാകുന്നു.

79. ഓരോ എപ്പിസ്ക്കോപ്പൽ ഇടവകയിലെ ഇടവകപള്ളികൾ, പൊതുയോ ഗങ്ങൾ, മാനേജിംഗ് കമ്മിറ്റികൾ എന്നിവയെ സംബന്ധിച്ചും, പള്ളിക്കാര്യാദിക ളുടെ ഭരണം, പട്ടക്കാരുടെ നടത്ത, അവരുടെ അധികാരങ്ങൾ, അവകാശങ്ങൾ, അവരെക്കുറിച്ചുള്ള പരാതികൾ മുതലായി ഓരോ എപ്പിസ്ക്കോപ്പൽ ഇടവക യിൽ പെട്ടതായി സഭാ സംബന്ധമായുള്ള സകല സംഗതികളും അതാതു ഇട വക എപ്പിസ്ക്കോപ്പായുടെ അധികാരത്തിലും അവകാശത്തിലും ഇരിക്കുന്നതും അദ്ദേഹത്തെ സംബന്ധിച്ചുള്ള പരാതികളും അദ്ദേഹത്തിന്റെ തീരുമാനത്തെ ക്കുറിച്ചുള്ള അപ്പീലുകളും അതാതു എപ്പിസ്ക്കോപ്പൽ ഇടവകകൾ ഉൾപ്പെട്ട മെത്രാപ്പോലീത്തൻ മഹായിടവക സിനഡ് കേട്ട് തീരുമാനിക്കേണ്ടതും മഹാ യിടവക സിനഡുകളുടെ തീരുമാനങ്ങളെക്കുറിച്ചുള്ള അപ്പീലുകളും മെത്രാപ്പോ ലീത്തന്മാരെയും കാതോലിക്കോസിനെയും കുറിച്ചുള്ള പരാതികളും പൗരസ്ത്യ ആകമാന സിനഡ് കേട്ടു തീരുമാനിക്കേണ്ടതുമാണ്.

80. എപ്പിസ്ക്കോപ്പാ, മെത്രാപ്പോലീത്താ, കാതോലിക്കോസ് എന്നീ സ്ഥാന ങ്ങളിലേക്ക് ആളുകളെ തെരഞ്ഞെടുക്കുന്നതിനുള്ള ഒരു അവകാശം നമ്മുടെ പൗരസ്ത്യ സഭയുടെ സ്ഥിതിക്കു പൗരസ്ത്യ ആകമാന പൊതുയോഗത്തിനി രിക്കണം. എന്നാൽ അത്മായക്കാരായ യോഗാംഗങ്ങളുടെയും പട്ടക്കാരായ യോഗാംഗങ്ങളുടെയും പ്രത്യേകം പ്രത്യേകം ഭൂരിപക്ഷവും ആകമാന സിന ഡിലെ അംഗങ്ങളുടെ ഭൂരിപക്ഷവും കൂടി തെരഞ്ഞെടുക്കപ്പെട്ടവരുടെ തെര ഞ്ഞെടുപ്പിനെ സ്ഥിരപ്പെടുത്തേണ്ടതാണ്. അത്മായക്കാരുടെയും പട്ടക്കാരുടെയും പ്രത്യേകം ഭൂരിപക്ഷം ഉണ്ടായിരുന്നാലും ആകമാനസിനഡിന്റെ ഭൂരിപക്ഷം എതിർക്കുന്നപക്ഷം ആകമാനസിനഡിന്റെ അഭിപ്രായമനുസരിച്ചുള്ള തെര ഞ്ഞെടുപ്പ് സ്ഥിരപ്പെടുന്നതാണ്. അത്മായക്കാരും പട്ടക്കാരുമായ അംഗങ്ങളുടെ പ്രത്യേകം പ്രത്യേകം ഭൂരിപക്ഷത്തോട് ആകമാനസിനഡിന്റെ നൂറുപേർ മാത്രം ചേരുകയും അൻപതു എതിർക്കുകയും ചെയ്താൽ അത്മായക്കാരുടെയും പട്ട ക്കാരുടെയും ഭൂരിപക്ഷത്തോടു ചേർന്ന ആകമാന സിനഡിന്റെ തെരഞ്ഞെടു പ്പായിരിക്കണം സ്ഥിരപ്പെടേണ്ടത്. അങ്ങിനെ വരുന്ന സന്ദർഭങ്ങളിൽ ആകമാന സിനഡിന്റെ അദ്ധ്യക്ഷന് അവകാശമുള്ള കൂടുതൽ വോട്ട് ഉപയോഗിച്ചു കൂടാ ത്തതാണ്.

81. ഒരു എപ്പിസ്ക്കോപ്പായുടെ സ്ഥാനാഭിഷേകം ആ എപ്പിസ്ക്കോപ്പൽ ഇട വകയുൾപ്പെട്ട മെത്രാപ്പോലീത്തൻ മഹായിടവകയുടെ മെത്രാപ്പോലീത്താ അദ്ധ്യ ക്ഷനായിരുന്നു ആ മഹായിടവകയുടെ സിനഡ് വിളിച്ചുകൂട്ടി നടത്താവുന്നതാ ണ്.

82. ഒരു മെത്രാപ്പോലീത്തായുടെ സ്ഥാനാഭിഷേകമായിരുന്നാൽ ആയത് ആക മാന സിനഡിന്റെ അദ്ധ്യക്ഷനായ കാതോലിക്കോസ് ആകമാന സിനഡ് വിളി ച്ചുകൂട്ടി നടത്തേണ്ടതാണ്.

83. കാതോലിക്കോസിന്റെ സ്ഥാനാഭിഷേകമായിരുന്നാൽ അന്നുള്ള മെത്രാ പ്പോലീത്തന്മാരിൽ സീനിയർ മെത്രാപ്പോലീത്താ (മെത്രാപ്പോലീത്തന്മാരിൽ ആദ്യം മെത്രാനായ ആൾ) ആകമാന സിനഡ് വിളിച്ചു കൂട്ടി നടത്തേണ്ടതാണ്.

84. കാതോലിക്കോസിന്റെ സ്ഥാനത്തേയ്ക്കുള്ള അവകാശി ഒരു മെത്രാ പ്പോലീത്തായൊ മെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്കുള്ള അവകാശി ഒരു എപ്പി സ്ക്കോപ്പായോ ആയിരിക്കണമെന്നു വിചാരിച്ചു യാതൊരുവിധത്തിലും പ്രവർത്തിച്ചു കൂടാ. ഒരു റമ്പാനോ കത്തനാരോ ആയിരുന്നാലും യോഗ്യത യ്ക്കാണു അവകാശം കൊടുക്കേണ്ടത്.

85. എത്ര തന്നെ സമർത്ഥനായിരുന്നാലും യോഗ്യതയും അവകാശവും, തനിക്കാണെന്ന് ആരെങ്കിലും വാദിക്കയോ പരസ്യമായോ, ഗൂഢമായോ, അന്യന്മാരെ അതിലേക്ക് ഉൽസാഹിപ്പിക്കയോ ആരും ചെയ്തു കൂടാത്തതാണ്.

86. മെത്രാപ്പോലീത്താ സ്ഥാനത്തേക്കുള്ള ആളിനെ തെരഞ്ഞെടുക്കുകയും സ്ഥാനാഭിഷേകം ചെയ്യുകയും ചെയ്യുന്നതിന് ആകമാന സിനഡ് കൂട്ടി നടത്തുന്നതിനുള്ള പ്രത്യേക അധികാരവും അവകാശവും ഒരു മെത്രാപ്പോലീത്താ എന്ന നിലയിൽ തന്റെ മഹായിടവകയിൽ എപ്പിസ്ക്കോപ്പൽ ഇടവകകളുടെ ആവശ്യത്തിലേക്കുള്ള മൂറോൻ കൂദാശ നടത്തുന്നതിനുള്ള അധികാരവും അവകാശവും കാതോലിക്കോസിനുള്ളതാണ്.

87. ഒരു മെത്രാപ്പോലീത്തായ്ക്ക് മെത്രാപ്പോലീത്താ എന്ന നിലയിൽ തന്റെ മഹായിടവകയിൽപെട്ട എപ്പിസ്ക്കോപ്പൽ ഇടവകകളുടെ ആവശ്യത്തിലേക്കുള്ള മൂറോൻ കൂദാശ നടത്തുന്നതിനുള്ള അധികാരവും അവകാശവും ഇരിക്കുന്നതാണ്.

88. ഒരു എപ്പിസ്ക്കോപ്പായ്ക്ക് തന്റെ എപ്പിസ്ക്കോപ്പൽ ഇടവകയിൽപെട്ട കത്തനാർ, ശെമ്മാശ് എന്നീ സ്ഥാനങ്ങൾ കൊടുക്കുന്നതിനും തന്റെ മേലാവായ മെത്രാപ്പോലീത്തായിൽ നിന്നോ കാതോലിക്കോസിൽ നിന്നൊ മൂറോൻ വാങ്ങി കൊടുക്കുന്നതിനും ഉള്ള അധികാരവും അവകാശവും ഇരിക്കുന്നതാണ്.

89. ഒരു എപ്പിസ്ക്കോപ്പായ്ക്ക് മൂറോൻ കൂദാശ ചെയ്യുന്നതിനുള്ള അധികാരവും അവകാശവും ഇല്ലാത്തതും എന്നാൽ മൂറോൻ കുറവായിരുന്നാൽ നിയമാനുസരണം വർദ്ധിപ്പിച്ചു കൊടുക്കുന്നതിനും, എപ്പിസ്ക്കോപ്പൽ ഇടവകയുടെ ആവശ്യത്തിനുള്ള മാമോദീസായ്ക്കും രോഗികളുടെ തൈലാഭിഷേകത്തിനും വേണ്ട സൈത്ത് കൂദാശ ചെയ്തു കൊടുക്കുന്നതിനും ഉള്ള അധികാരമുണ്ടായിരിക്കുന്നതാണ്.

90. തന്റെ എപ്പിസ്ക്കോപ്പൽ ഇടവകയിൽപെട്ട പള്ളികൾ കൂദാശ ചെയ്യുന്നതിനും തബ്ലൈത്താകൾ കൂദാശ ചെയ്യുന്നതിനും ഉള്ള അധികാരവും എപ്പിസ്ക്കോപ്പായ്ക്കിരിക്കുന്നതാണ്.

91. നമ്മുടെ പൗരസ്ത്യ സഭയിൽ ശേഖരിക്കപ്പെടുന്നവയായ റിശീസായുടെ അവകാശവും തന്റെ പ്രത്യേക ഭരണത്തിലിരിക്കുന്ന എപ്പിസ്ക്കോപ്പൽ ഇടവകയിലെ കൈമുത്തു പണവും തന്റെ മഹായിടവകയിൽ ഉൾപ്പെട്ട ശേഷം എപ്പിസ്ക്കോപ്പൽ ഇടവകകളിൽ നിന്നുള്ള കൈമുത്തുപണത്തിൽ പകുതിയും കാതോലിക്കോസിനുള്ള അവകാശമായിരിക്കും.

92. ഒരു മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണത്തിൽ ഇരിക്കുന്ന എപ്പിസ്ക്കോപ്പൽ ഇടവകയിൽ നിന്നു ശേഖരിക്കപ്പെടുന്ന കൈമുത്തു പണവും തന്റെ മഹായിടവകയിൽ ഉൾപ്പെട്ട ശേഷം എപ്പിസ്ക്കോപ്പൽ ഇടവകകളിൽ നിന്നും ശേഖരിക്കുന്ന കൈമുത്തു പണത്തിന്റെ പകുതിയും മെത്രാപ്പോലീത്തായ്ക്കുള്ള അവകാശമായിരിക്കും.

93. തന്റെ ഭരണത്തിൻകീഴിൽ ഇരിക്കുന്ന എപ്പിസ്ക്കോപ്പൽ ഇടവകയിൽ നിന്നു ശേഖരിക്കുന്ന കൈമുത്തു പണത്തിന്റെ പകുതിയും എപ്പിസ്ക്കോപ്പായ്ക്കുള്ള അവകാശമായിരിക്കും.

94. സിനഡുകളും കമ്മിറ്റികളും ശേഷം ഭരണാധികാരികളും ആവശ്യം നേരിടുന്ന സമയങ്ങളിൽ അപ്പഴപ്പോൾ നിയമങ്ങൾ നിർമ്മിച്ചോ നിർമ്മിക്കാതെയോ വിധി കൽപിക്കുന്നതിനും അതുവഴിയായി മറ്റുള്ളവരെ തങ്ങൾക്കു കീഴ്പ്പെടുത്തുന്നതിനും ഇടയാകാതിരിപ്പാൻ തക്കവണ്ണം എന്തെല്ലാം സംഗതികൾക്ക് നിയമങ്ങൾ ആവശ്യമാണെന്ന് ആലോചിച്ചും തിരക്കിയും അറിഞ്ഞ് ഓരോ സംഗതിക്കും പ്രത്യേകം പ്രത്യേകം നിയമങ്ങൾ നിർമ്മിച്ച് അതനുസരിച്ച് വിധികൾ കൽപിക്കാൻ തക്കവണ്ണം മുമ്പുകൂട്ടി നിയമങ്ങൾ നിർമ്മിക്കേണ്ടതും അതിലേക്ക് ഒരു നിയമനിർമ്മാണ കമ്മിറ്റിയെ ഏർപ്പെടുത്തേണ്ടതുമാണ്.

95. നിയമനിർമ്മാണ കമ്മിറ്റി ആദ്യമെ ഒരു ശേഖരമായിട്ടും പിന്നീടപ്പോഴത്തെ ആവശ്യമനുസരിച്ചും നിർമ്മിക്കുന്ന നിയമങ്ങൾ ആകമാന സിനഡിൽ ഹാജരാക്കി ടി സിനഡിനെക്കൊണ്ടു പാസ്സാക്കിച്ചു നടപ്പിൽ വരുത്തേണ്ടതാണ്. ഇങ്ങനെ ചെയ്യുന്നതായാൽ നമ്മുടെ സഭാംഗങ്ങൾ മറ്റുള്ള ജനങ്ങൾക്കു കീഴ്പ്പെടുകയല്ല നിയമങ്ങൾക്ക് കീഴ്പെടുകയാണ് ചെയ്യുന്നത് എന്നുള്ള ഒരു ബോധം ഉണ്ടായി അനുസരണശീലം പഠിപ്പാൻ ഇടയാകും.

96. സിനഡുകളെയും മാനേജിംഗ് കമ്മിറ്റികളെയും പൊതുയോഗങ്ങളെയും കുറിച്ചു മേൽ വിവരിച്ചപ്പോൾ അതിനുള്ള കോറം മുതലായതു പറയുകയുണ്ടായല്ലോ. ഓരോ സിനഡുകളും കമ്മിറ്റികളും ആവശ്യപ്പെട്ട സന്ദർഭങ്ങളിൽ കൂടുന്നതിനും കൂട്ടുന്നതിനുമുള്ള അവകാശവും അധികാരവും ഉണ്ടായിരിക്കുന്നതു കൂടാതെ അവ നിർബന്ധമായി കൂട്ടേണ്ട ക്ലിപ്തകാലങ്ങളും പ്രാവശ്യങ്ങളും അംഗങ്ങളുടെ എണ്ണം, കോറം, കൂടേണ്ട സ്ഥലം മുതലായവയും വിവരിച്ചിരിക്കണം.

97. സഭയിൽ നിന്നൊ പള്ളികളിൽ നിന്നൊ സഭാംഗങ്ങളെ ഭ്രഷ്ടാക്കുന്നതിനും സസ്പെന്റു ചെയ്യുന്നതിനും സഭയുടെ അധികാരികൾക്ക് ചേരുന്നവിധത്തിലുള്ള പ്രായശ്ചിത്തം മുതലായ ശിക്ഷകൾ വിധിക്കുന്നതിനുമുള്ള അധികാരം എപ്പിസ്ക്കോപ്പന്മാർക്കും സിനഡുകൾക്കും ഉള്ളതായിരിക്കണം.

98. കുമ്പസാരത്തിൽ വെളിപ്പെടുത്തുന്ന പാപങ്ങളുടെ പരിഹാരത്തിനായി കുമ്പസാര നിയമമനുസരിച്ചുള്ള പ്രായശ്ചിത്തങ്ങൾ വിധിക്കുന്നതിനും കൂദാശകൾ മുതലായ ആത്മീയ ദിഷ്ടതികൾ ചെയ്തുകൊടുക്കുന്നതിനും അയോഗ്യന്മാരായിത്തീരുന്ന ആളുകളെ സംബന്ധിച്ച് എപ്പിസ്ക്കോപ്പായുടെ അടുക്കൽ ബോധിപ്പിച്ച് എപ്പിസ്ക്കോപ്പായുടെ കൽപ്പന വരുത്തുന്നതുവരെയുള്ള എത്രയും ചുരുങ്ങിയതായ ഒരു കാലത്തേയ്ക്കു അവർക്കുള്ള ആത്മീയ ദിഷ്ടതികൾ ചെയ്തു കൊടുക്കാതിരിക്കുന്നതിനും പട്ടക്കാർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

99. കാതോലിക്കോസും മെത്രാപ്പോലീത്തന്മാരും തങ്ങളുടെ നേരിട്ടുള്ള ഭരണത്തിൻകീഴുള്ള എപ്പിസ്ക്കോപ്പൽ ഇടവകകളൊഴിച്ചു മറ്റുള്ള എപ്പിസ്ക്കോപ്പൽ ഇടവകകളെ വിസിറ്റു ചെയ്യുന്നതാകയാൽ ആയതു അധികാരത്തിലല്ല സൗഹാർദ്ദ രീതിയിലായിരിക്കണം. വിസിറ്റു കാലത്തു മെത്രാപ്പോലീത്തന്മാരുടെയൊ, എപ്പിസ്ക്കോപ്പന്മാരുടെയൊ ഭരണത്തിലൊ നടപടിയിലൊ വല്ല കുറവുകളും കാണപ്പെടുന്നതായാൽ അതുകളെക്കുറിച്ച് അന്യന്മാർ അറിവാൻ തക്കവണ്ണം പ്രസ്താവിച്ചു കൂടാത്തതും അന്യോന്യം സഹോദരന്മാർ എന്നുള്ള നിലയിൽ ആലോചനയായും ഗുണദോഷമായും പറയാവുന്നതും പരിഹാരമുണ്ടാകേണ്ടവയ്ക്ക് അധികാരമുള്ള സിനഡുകളിൽ മാത്രം പ്രസ്താവിച്ചു പരിഹാരമുണ്ടാക്കാവുന്നതുമാണ്.

100. നമ്മുടെ സമുദായത്തിൽപ്പെട്ട ഇംഗ്ലീഷ്, മലയാളം സ്കൂളുകളുടെ നടത്തിപ്പിന് ഒരു എഡ്യൂക്കേഷൻ ബോർഡ് ഉണ്ടാക്കി ആ ബോർഡു വഴി ആയി നടത്തിക്കണം. അതിലേക്ക് ആവശ്യമുള്ള നിയമങ്ങൾ എഴുതി ഉണ്ടാക്കി അതനുസരിച്ചായിരിക്കണം നടത്തിക്കേണ്ടത്. സ്കൂൾ സംബന്ധമായ ഈ നിയമങ്ങളും മുൻപറഞ്ഞ നിയമനിർമ്മാണക്കമ്മിറ്റി എഴുതി ഉണ്ടാക്കി ആകമാന സിനഡിൽ പാസ്സാക്കി നടപ്പിൽ വരുത്തണം.

101. സഭ വകയായും ശക്തിയുള്ള ഇടവകയായും ദരിദ്രന്മാരായ സാധുക്കളുടെ ഉപയോഗത്തിനും മറ്റും ധർമ്മാശുപത്രികൾ, അനാഥശാലകൾ മുതലായവ ഉണ്ടാക്കി നടത്തിക്കണം.

102. ദയറാകൾ, തിയോളജിക്കൽ കോളജുകൾ മുതലായവ, അനാഥശാലകൾ മുതലായ ധർമ്മസ്ഥാപനങ്ങളുടെ കൂട്ടത്തിൽ ചേർത്തു നിയമുണ്ടാക്കാതെ അവയ്ക്ക് പ്രത്യേകം പ്രത്യേകം നിയമുണ്ടാക്കണം.

103. സഭാ സംബന്ധമായ വിശ്വാസം, ആചാരം, വേദയറിവ്, ചരിത്രജ്ഞാനം, സുറിയാനിഭാഷ, തിയോളജി, അനുസരണം, ഭക്തി മുതലായവ പഠിപ്പിക്കയും പരിചയിപ്പിക്കയും ചെയ്യേണ്ട ദയറാകൾ, തിയോളജിക്കൽ സ്കൂളുകൾ മുതലായവ സിനഡുകളുടെ നേരിട്ടുള്ള ഭരണത്തിൻ കീഴിലായിരിക്കേണ്ടത് അത്യാവശ്യമാകയാൽ പള്ളികളുടെ ഭരണത്തിനുള്ള നിയമങ്ങൾ പോലെ ഇതുകൾക്കും പ്രത്യേകം നിയമങ്ങൾ ഉണ്ടായിരിക്കണം.

104. ഓരോ എപ്പിസ്ക്കോപ്പൽ ഇടവകയിലും ഓരോ ദയറായും തിയോളജിക്കൽ സ്കൂളും ഉണ്ടായിരിക്കുന്നതു കൊള്ളാം. അതിനു തൽക്കാലം ശക്തിയില്ലാത്ത സ്ഥിതിക്ക് ഓരോ മഹായിടവകയ്ക്കെങ്കിലും ഓരോ ദയറായും തിയോളജിക്കൽ സ്കൂളും ഉണ്ടായിരിക്കണം. അതുകൾ അതതു മഹായിടവക സിനഡിന്റെ നേരിട്ടുള്ള ഭരണത്തിലിരിക്കണം. അതുകളിലെ ദയറാക്കാർ, ശെമ്മാശന്മാർ മുതലായ വിദ്യാർത്ഥികളുടെ ഉപരിപഠനത്തിനും പരിശീലനത്തിനുമായി ഒരു ദയറായും തിയോളജിക്കൽ കോളജും വിശേഷാൽ കോട്ടയത്തുണ്ടായിരിക്കണം. ഈ ദയറായും കോളജും കാതോലിക്കോസ് അദ്ധ്യക്ഷത വഹിക്കുന്ന

സിനഡിന്റെ ഭരണത്തിന്റെ കീഴ് ഇരിക്കണം.

105. ദയറാക്കാർക്കും തിയോളജിക്കൽ വിദ്യാർത്ഥികൾക്കും തൽക്കാലം വേറെ കെട്ടിടങ്ങൾ ഉണ്ടാക്കാൻ ശക്തി ഇല്ലാത്തതുകൊണ്ട് അവ രണ്ടും കൂടി ഒരേ കെട്ടിടത്തിൽ നടത്താൻ തക്കവണ്ണമല്ലാതെ ദയറാക്കാരുടെയും തിയോളജിക്കൽ വിദ്യാർത്ഥികളുടെയും സംഖ്യ തൽക്കാലം ചുരുക്കമായിരിക്കാവുന്നതുകൊണ്ട് - അതുകൾക്കു രണ്ടിനും കൂടി ഒരേ കെട്ടിടം മതിയാവുന്നതാണ്. അതായത് ഓരോ മഹായിടവകയ്ക്ക് ഓരോ കെട്ടിടവും ഉപരിപഠനത്തിനായി ഓരോ കെട്ടിടവും ഉണ്ടായിരിക്കേണ്ടതു നിർബന്ധമാണ്.

106. തിയോളജിക്കൽ സ്കൂളുകളും കോളജും ഓരോ ഇംഗ്ലീഷ് ഹൈസ്കൂളിന്റെയൊ ഇംഗ്ലീഷ് കോളജിന്റെയോ സമീപമായിരിക്കണം. സമുദായം വക മുതലുകൾ അധികവും ഇതിലേക്ക് ചെലവിടുവാൻ തക്കവണ്ണം നിയമമുണ്ടായിരിക്കണം.

107. ഓരോ മഹായിടവകയിൽപെട്ട പൊതുമുതലുകൾ അതാതു തിയോളജിക്കൽ സ്കൂളിനും പൊതുസമുദായം വക മുതലുകൾ തിയോളജിക്കൽ കോളജിന്റെ ചെലവിനും ആയിരിക്കണം ചെലവിടേണ്ടത്.

108. നമ്മുടെ സ്ത്രീകൾക്ക് സഭാ സംബന്ധമായ സംഗതികളിൽ കമ്മിറ്റികളിലും മറ്റും പുരുഷന്മാരോടു കൂടെ അംഗത്വം കൊടുത്ത് അവർക്ക് മുമ്പിനാലെ സഹജമായുള്ള നല്ല അടക്കമൊതുക്ക സ്വഭാവത്തെ നശിപ്പിക്കുന്നതിനിടയാക്കുന്നതു നല്ലതല്ല. എന്നാൽ സഭയ്ക്ക് സ്ത്രീകളുടെയും സഹായസഹകരണം അതിന്റെ ക്ഷേമത്തിനും അഭിവൃദ്ധിക്കും നല്ലതും അവശ്യവുമാകയാൽ സഭാ സംബന്ധമായും സാമൂഹ്യസംബന്ധമായും സ്ത്രീകൾ നടത്തേണ്ടവയും അവരെക്കൊണ്ട് നടത്തിയ്ക്കാവുന്നവയും ആയ സംഗതികൾ പ്രത്യേകം ഒരു ഡിപ്പാർട്ടുമെന്റ് അവർക്കായി ഉണ്ടാക്കി കൊടുക്കണം.

109. കന്യാസ്ത്രീകൾക്കായി ആശ്രമങ്ങളും മഠങ്ങളും ഉണ്ടാക്കി നടത്തിക്കാം. രോഗികൾക്കും ദരിദ്രരായ സ്ത്രീകൾക്കും അനാഥകുട്ടികൾക്കും ധർമ്മാശുപത്രികളും അനാഥശാലകളും ഉണ്ടാക്കി നടത്തിക്ക, സ്ത്രീകളുടെ ഇടയിൽ സ്ത്രീകളോടുള്ള സുവിശേഷവേല സ്ത്രീകളെ കൊണ്ടു നടത്തിക്ക, പെൺകുട്ടികൾക്ക് വേണ്ടിയുള്ള പള്ളിക്കൂടങ്ങളും സൺഡേസ്കൂളുകളും ഉണ്ടാക്കി നടത്തിക്കുക മുതലായവയും ഇതുകൾക്കു വേണ്ടിവരുന്ന ചെലവുകൾക്കായി സമുദായം വകയിൽ നിന്നും പള്ളികളിൽ നിന്നും കൊടുക്കുന്ന ഗ്രാന്റുകൾ വാങ്ങിയും വേറെ പല വിധത്തിൽ ശേഖരിക്കാവുന്ന പിരിവുകൾ ശേഖരിച്ചും വേണ്ടവിധത്തിൽ അവയെ പുലർത്തുക - ഇങ്ങനെയുള്ളവയൊക്കെയും സ്ത്രീകളുടെ ചുമതലയിൽ വിട്ടുകൊടുത്ത് അവരെക്കൊണ്ട് നടത്തിക്കുന്നതു നന്നായിരിക്കും. ഇതും സിനഡുകളുടെ കീഴിൽ സ്ത്രീകളുടെ കമ്മിറ്റി ഉണ്ടാക്കി അവകൾ വഴിയായി നടത്തിക്കണം. ഇതുകൾക്കും നിയമങ്ങൾ ഉണ്ടാക്കി കൊടുക്കണം.

110. ഓരോ മേൽപട്ടക്കാരുടെ തനതു സമ്പാദ്യങ്ങൾ അവരവരുടെ കാലത്തോളം അവരവരുടെ ഇഷ്ടം പോലെയുള്ള ചെലവുകൾക്കും കാലശേഷം ആകമാനസിനഡിന്റെ നിയമമനുസരിച്ചുള്ള ചെലവുകൾക്കുമായിരിക്കണം.

111. കാതോലിക്കോസിന്റെ ചെലവുകൾക്ക് ഒരു കാതോലിക്കാ ഫണ്ടും ഓരോ മെത്രാപ്പോലീത്താമാരുടെ ചെലവുകൾക്ക് മഹായിടവകതോറും ഓരോ മെത്രാപ്പോലീത്താഫണ്ടും ഓരോ എപ്പിസ്ക്കോപ്പാമാരുടെയും ചെലവുകൾക്ക് എപ്പിസ്ക്കോപ്പൽ ഇടവകതോറും ഓരോ എപ്പിസ്ക്കോപ്പാഫണ്ടും ഉണ്ടായിരിക്കണം. അതിന്മേലുള്ള സ്വതന്ത്രകൈവശവും അധികാരവും അതാതു മേൽപട്ടക്കാർക്ക് ഇരിക്കണം. എന്നാൽ അതുകളെ ഒക്കെ നിയന്ത്രിക്കുന്നതിനും കണക്കു കേൾക്കുന്നതിനും മറ്റുമുള്ള അധികാരം ആകമാന സിനഡിനായിരിക്കണം.

112. കാതോലിക്കോസിനും മെത്രാപ്പോലീത്തന്മാർക്കും എപ്പിസ്ക്കോപ്പന്മാർക്കും അവരവരുടെ അരമനയിൽ ഓരോ ഭണ്ഡാരമുറി ഉണ്ടായിരിക്കേണ്ടതും സമുദായം വകയും സമുദായത്തിനു ചെല്ലേണ്ടതുമായ അംശവടി, സ്ലീബാ മുതലായ മുതൽപിടിപ്പുള്ള സാമാനങ്ങളും അതാതു മേൽപട്ടക്കാരുടെ സമ്പാദ്യങ്ങളിൽ ചെലവു കഴിച്ചു കാലശേഷം ബാക്കി ഉണ്ടാകുന്നവയും ടി ഭണ്ഡാരമുറികളിൽ സൂക്ഷിക്കേണ്ടതും ഓരോ മേൽപട്ടക്കാരുടെയും കാലശേഷം അതുകൾ ലിസ്റ്റും കണക്കും എഴുതി സ്ഥിരപ്പെടുത്തി പിൻഗാമികളെ ഏൽപിക്കേണ്ടതും അതുകളുടെ ഒക്കെയും ഒരു പകർപ്പ് ആകമാന സിനഡിന്റെ ആലോചനയ്ക്കും പരിശോധനയ്ക്കുമായി കാതോലിക്കോസിന്റെ അരമനയിൽ ഭണ്ഡാരത്തിൽ സൂക്ഷിക്കേണ്ടതുമാണ്.

113. ഓരോരുത്തരുടെ ഇഷ്ടം പോലെ അവിടവിടെ അപ്പഴപ്പോൾ രജിസ്റ്റർ ചെയ്തും അല്ലാതെയുമുള്ള ഉടമ്പടികൾ എഴുതുകയും എഴുതിക്കയും ചെയ്യാതെ നമ്മുടെ സമുദായത്തിന്റെ ഇപ്പോഴത്തെ സ്ഥിതിക്കും കാലസ്ഥിതിക്കും ചേരുന്നവിധത്തിലുള്ള സത്യപ്രതിജ്ഞാവാചകങ്ങൾ എഴുതി ഉണ്ടാക്കി അതിന്റെ പ്രതികൾ ആവശ്യപ്പെട്ട സ്ഥലങ്ങളിൽ സൂക്ഷിച്ചു ബാദ്ധ്യസ്ഥന്മാരെകൊണ്ട് അവയിൽ ഒപ്പ് ഇടുവിക്കണം.

114. കാതോലിക്കോസ്, മെത്രാപ്പോലീത്തന്മാർ, എപ്പിസ്ക്കോപ്പന്മാർ, കശീശ്ശന്മാർ, ശെമ്മാശന്മാർ, കൈക്കാരന്മാർ, റമ്പാന്മാർ, ഓരോ എപ്പിസ്ക്കോപ്പായുടെയും സിനഡിന്റെയും അഡ്വൈസറി കമ്മിറ്റികളായ മാനേജിംഗ് കമ്മിറ്റികൾ, ഓരോ പള്ളി ഇടവകയുടെയും മാനേജിംഗ് കമ്മിറ്റികൾ എന്നിങ്ങനെയുള്ളവർക്ക് പ്രത്യേകം പ്രത്യേകം സത്യപ്രതിജ്ഞാ വാചകങ്ങൾ എഴുതി ഉണ്ടാക്കി അച്ചടിപ്പിച്ചു സൂക്ഷിക്കുകയും അതാതിൽ അവരെക്കൊണ്ട് ഒപ്പ് ഇടുവിക്കുകയും വേണം.

115. സമുദായം വകയും ഓരോ പള്ളിവകയും ആയ വരവു ചെലവുകളുടെയും മേൽപട്ടക്കാർ, പട്ടക്കാർ മുതലായവരുടെ അവകാശങ്ങളായ വരുമാനങ്ങളുടെയും സംഗതി സംബന്ധിച്ചാണ് സമുദായത്തിലും പള്ളികളും കുഴപ്പങ്ങൾ അധികവും ഉണ്ടാകുന്നത്. അതിനാൽ നിയമങ്ങൾ ഉണ്ടാക്കുന്നവർ പ്രത്യേകം ശ്രദ്ധിക്കേണ്ടത് ആ സംഗതിയിലാണ്. പല സ്ഥലത്തും പല വിധത്തിലുള്ള നടപ്പാക കൊണ്ട് അവ പെട്ടെന്നു ഒരേ സമയത്ത് ഐകരൂപപ്പെടുത്തി ക്രമീകരിക്കുന്നതിന് പ്രയാസമാണ്. അതിനാൽ കാലക്രമം കൊണ്ട് ഐകരൂപ്യപ്പെടുത്തുവാൻ തക്കവണ്ണം ചില പൊതു നിയമങ്ങൾ മാത്രം തൽക്കാലം ഉണ്ടാക്കുകയും ആ പൊതുനിയമങ്ങൾക്ക് ഭേദം കൂടാത്ത വിധത്തിൽ ചില വ്യത്യാസങ്ങൾ ചെയ്തുകൊള്ളുന്നതിന് ഓരോ എപ്പിസ്ക്കോപ്പൽ ഇടവകയ്ക്കും ഓരോ പള്ളികൾക്കും ചില അധികാരങ്ങളും സ്വാതന്ത്ര്യങ്ങളും പൊതുനിയമത്തിൽ തന്നെ വിട്ടുകൊടുക്കുകയും ചെയ്യേണ്ടതാവശ്യമാണ്.

116. മലങ്കരസഭയുടെ താനേ തന്നെയുള്ള നിലനിൽപ്പിന് ആവശ്യമുള്ള സ്വാതന്ത്ര്യങ്ങളിൽ പ്രവേശിക്കാതെ മലങ്കരസഭയുമായുള്ള സംബന്ധം നിലനിറുത്തണമെന്ന് ആഗ്രഹമുള്ളപക്ഷം ന്യായമായി വാഴിക്കപ്പെടുന്ന അന്ത്യോക്യാ പാത്രിയർക്കീസിനു മലങ്കരസഭയിൽ ശേഖരിക്കപ്പെടുന്ന റിശീസാ പണത്തിൽ ഒരംശം പകുതി ആണ്ടുതോറും അയച്ചുകൊടുക്കുകയോ അല്ലെങ്കിൽ പാത്രിയർക്കാഫണ്ടായി അതു മലങ്കരയിൽ സൂക്ഷിച്ചുകൊള്ളുകയൊ ചെയ്യണം.

117. റിശീസായുടെ ബാക്കി പകുതി കാതോലിക്കോസിനുള്ള അവകാശങ്ങളിൽ ഒന്നായിരിക്കണം.

118. കാതോലിക്കോസിന്റെ അവകാശങ്ങളിൽ ഒന്നായ റിശീസായും കൈമുത്തും കൂടി ആണ്ടിനാൽ എന്തുണ്ടായിരിക്കുമെന്നു കണക്കാക്കി ബാക്കി വേണ്ടിവരുന്നതിനു മാർഗ്ഗമുണ്ടാക്കണം. കൈമുത്തവകാശം ഒരു കല്യാണത്തിനു ഒരു രൂപായിൽ കുറയാതെ ആയിരിക്കണം.

119. മെത്രാപ്പോലീത്താമാർക്കുള്ള അവകാശമായ കൈമുത്തുപണം ആണ്ടിനാൽ എന്തുണ്ടാകുമെന്നു കണക്കാക്കി ബാക്കി വേണ്ടിവരുന്നതിനും എപ്പിസ്ക്കോപ്പന്മാരുടെ അവകാശമായ കൈമുത്തു പണം എന്തുണ്ടാകുമെന്നു കണക്കാക്കി വേണ്ടിവരുന്നതിനും മാർഗ്ഗമുണ്ടാകണം.

120. കോട്ടയം ഇടവകയിലെയും തെക്കൻ ഇടവകയിലെയും വരുമാനനിരക്ക് നാലൊ അഞ്ചോ പള്ളികൾ ഒഴിച്ചാൽ മിക്കവാറും ഒരു രീതിയിൽ നടന്നു വരുന്നതുകൊണ്ട് കോട്ടയം മുതൽ തെക്കോട്ട് എല്ലാ എപ്പിസ്ക്കോപ്പൽ ഇടവകകളുടെയും വരുമാനത്തിന് ഒരു ഐകരൂപം വരുത്താവുന്നതാണ്. എങ്കിലും പൊതുനിയമം എല്ലാ ഇടവകകളെയും ഒന്നുപോലെ ബാധിക്കേണ്ടവയാകയാൽ ഓരോ എപ്പിസ്ക്കോപ്പൽ ഇടവകയ്ക്കും അതാതു എപ്പിസ്ക്കോപ്പൽ ഇടവകയിലെ പള്ളി ഇടവക മാനേജിംഗ് കമ്മിറ്റികൾ ഒന്നായി യോഗം കൂടി ഒരു നിയമം ഉണ്ടാക്കി എപ്പിസ്ക്കോപ്പായുടെ അനുമതിയോടു കൂടി പാസ്സാക്കി നടപ്പിൽ വരുത്തണം.

121. ഈ വിധത്തിലുണ്ടാകുന്ന നിയമങ്ങളെക്കുറിച്ചു മുൻ വിവരിച്ചിട്ടുള്ളവിധം അപ്പീലവകാശം ഉണ്ടായിരിക്കുന്നതാണ്.

122. പതാരത്തിന്റെ ദശാംശം - അതായത് സ്ത്രീധനത്തിന്റെ ദശാംശം -

(ഇതിനു കോട്ടയത്തു സാക്ഷിയെന്നും തെക്കൻ പള്ളികളിൽ സത്യം അല്ലെങ്കിൽ ചെറുക്കന്റെയോ പെണ്ണിന്റെയോ ഒരു നടവഴക്കം എന്നും പറയുന്നു) മേൽപ്പട്ടക്കാർക്കുള്ള അവകാശമായിരിക്കണമെന്ന് ഈയിടെ കൂടിയ യോഗങ്ങളിൽ പാസ്സാക്കുകയുണ്ടായി. ഈ ദശാംശവരുമാനം മേൽപട്ടക്കാർക്കു കിട്ടുന്നപക്ഷം അനാഡംബരമായിട്ടെങ്കിലും അവരുടെ അത്യാവശ്യപ്പെട്ട ചെലവിനു ഏകദേശം മതിയാകാവുന്നതാകയാൽ കോട്ടയം മുതലുള്ള തെക്കൻ ഇടവകകളിലെ ഓരോ എപ്പിസ്ക്കോപ്പൽ ഇടവക പൊതുയോഗവും ഈ നിയമം അനുസരിച്ചു നടപ്പിലാക്കുന്നതായാൽ നന്നായിരിക്കും.

123. വടക്കുള്ള എപ്പിസ്ക്കോപ്പൽ ഇടവകകളിലെ പള്ളികളുടെ വരുമാനങ്ങൾ തെക്കൻപള്ളികളിലേതുപോലെയല്ല. വളരെ വ്യത്യാസമുണ്ട്. അതുകളും മേൽ വിവരിച്ചപ്രകാരം അതാതു എപ്പിസ്ക്കോപ്പൽ ഇടവകയിലെ പള്ളി ഇടവക മാനേജിംഗ് കമ്മിറ്റി ഒന്നായി യോഗം കൂടി നിയമം ഉണ്ടാക്കി നടപ്പിൽ വരുത്തണം. എന്നാൽ തെക്കൻ ഇടവകകളിലെ പോലെ മേൽപ്പട്ടക്കാർക്ക് അവകാശം സ്ത്രീധന സംഖ്യയുടെ ശതാംശം എന്നു നിശ്ചയിച്ചാൽ വടക്കൻ പള്ളികളിൽ അതു തൽക്കാലം നടത്തുവാൻ പ്രയാസമായതുകൊണ്ട് പള്ളികളുടെ അതാതാണ്ടത്തെ വരുമാനത്തിൽ ഒരംശം എന്നു നിശ്ചയിക്കയായിരിക്കും നല്ലത്. അതിനുള്ള സ്വാതന്ത്ര്യം അതതു എപ്പിസ്ക്കോപ്പൽ ഇടവക പൊതുയോഗത്തിനു വിട്ടുകൊടുക്കുന്നതു നന്നായിരിക്കും. പള്ളികളുടെ വരുമാനത്തിൽ ഒരംശം (ഇത്ര) എന്നു നിശ്ചയിക്കുന്നതാണ് പൊതുനിയമമാക്കാൻ നല്ലത്. പള്ളികണക്കുകൾ ആണ്ടുതോറും ക്രമമായി കേട്ടു തിരട്ടാക്കുകയും പള്ളിവരുമാനത്തിലൊരംശം മേൽപട്ടക്കാരുടെ ചെലവിലേക്ക് എടുക്കുകയും ചെയ്യുവാൻ തക്കവണ്ണമുള്ള ഭരണക്രമം നടപ്പിലാക്കുന്നതുവരെ തെക്കും വടക്കും രണ്ടു വിധത്തിലായിരിക്കയല്ലയോ നല്ലതെന്നുദ്ദേശിച്ചു മേൽ വിവരിച്ചപ്രകാരം രണ്ടുവിധം പറഞ്ഞു എന്നേയുള്ളു.

124. നമ്മുടെ സഭയിലെ കശ്ശീശന്മാർക്കും ശെമ്മാശന്മാർക്കും ഉള്ള വരുമാനം ഇപ്പോഴത്തേതു കുറവല്ലാതെ കൂടുതലില്ലാത്തതിനാൽ പട്ടത്വവരുമാനങ്ങൾ ഇപ്പോഴത്തേതിൽ കുറയ്ക്കാതെ തൽക്കാലം ഇപ്പോഴത്തേതു സ്ഥിരപ്പെടുത്തുകയും അതതുപള്ളി ഇടവകയിലെ പട്ടത്വവരുമാനം കണക്കാക്കി മതിയാകാത്ത സംഖ്യയ്ക്ക് അതാതു പള്ളിക്കാർ മാർഗ്ഗം ഉണ്ടാക്കി കൊടുക്കുകയും വേണം.

125. തെക്കൻ പള്ളികളെ സംബന്ധിച്ച് ഈയിടെ നിശ്ചയിച്ചു പാസ്സാക്കിയ നിയമം തന്നെ സ്ഥിരപ്പെടുത്തുന്നതിനും അതാതു എപ്പിസ്ക്കോപ്പൽ ഇടവക പൊതുയോഗം വേണ്ടതു പ്രവർത്തിക്കണം.

126. തെക്കൻ ഇടവകകളിൽ പള്ളികളുടെ എണ്ണം അധികമുണ്ടെങ്കിലു ഒരു പള്ളിയുടെ യോഗ്യതയ്ക്കു തക്കവണ്ണം ന്യായമായവിധത്തിൽ തന്നത്താൻ പുലർത്തുന്നതിനു ശക്തിയില്ലാത്ത പള്ളികൾ വളരെ ഉള്ളതിനാൽ അതതു പള്ളികളുടെ ശക്തിക്കനുസരണമായി രണ്ടോ മൂന്നോ അതിലധികമോ പള്ളികൾ ഓരോ പട്ടക്കാരുടെ ഭരണത്തിൽ ഏല്പിക്കുകയും അതതു പള്ളികളുടെ ശക്തിക്കു തക്കവണ്ണം ആഴ്ചവീതം നടത്തുന്നതിന് ഏർപ്പാടു ചെയ്യുകയും ചെയ്യുന്നതിനുള്ള സ്വാതന്ത്ര്യവും അധികാരവും അതാതു ഇടവകയുടെ എപ്പിസ്ക്കോപ്പായ്ക്ക് ഉണ്ടായിരിക്കണം.

127. ഓരോ പള്ളിക്കാർക്കും അവർക്ക് ഇഷ്ടമുള്ള പട്ടക്കാരെ വരുത്തി പള്ളി നടത്തിക്കുന്നതിന് അധികാരമുണ്ടായിരുന്നു കൂടാത്തതും പട്ടക്കാരെ നിയമിക്കയും നീക്കുകയും ചെയ്യുന്നതിനുള്ള അവകാശവും അധികാരവും അതാതു എപ്പിസ്ക്കോപ്പായ്ക്ക് ആയിരിക്കേണ്ടതുമാണ്.

128. പുതിയ വരുമാനങ്ങൾ ഏർപ്പെടുത്തിയും ഉള്ള വരുമാനങ്ങൾ വർദ്ധിപ്പിച്ചും ജനങ്ങളുടെ ശക്തിക്കും ഇഷ്ടത്തിനും എതിരായി വൈദികർ ജനങ്ങളെ ഉപദ്രവിക്കാതിരിപ്പാൻ വേണ്ടി പുതിയ വരുമാനങ്ങൾ ഏർപ്പെടുത്തുകയൊ ഉള്ളവയെ വർദ്ധിപ്പിക്കുകയോ ചെയ്യുന്നത് അതാതു എപ്പിസ്ക്കോപ്പൽ ഇടവക പൊതുയോഗത്തിൽ ആലോചിച്ച് അവരുടെ അഭിപ്രായത്തോടും തൃപ്തിയോടും ചെയ്യേണ്ടതാണ്.

129. അത്മായക്കാരും പട്ടക്കാരുമായുള്ള യോഗാംഗങ്ങളുടെ പ്രത്യേകം പ്രത്യേകം ഉള്ള ഭൂരിപക്ഷം അനുകൂലിക്കുന്നപക്ഷം പൊതുനിയമങ്ങൾക്കു വിഘ്നം വരാത്തവിധത്തിൽ വരുമാനങ്ങളുടെ ഇനങ്ങളോ സംഖ്യയോ കൂട്ടുകയോ കുറയ്ക്കുകയോ ഭേദപ്പെടുത്തുകയോ ചെയ്യുന്നതിനുള്ള അവകാശം എപ്പിസ്ക്കോപ്പായുടെ അനുമതിയോടു കൂടി എപ്പിസ്ക്കോപ്പൽ ഇടവക പൊതുയോഗത്തിനിരിക്കുന്നതാണ്.

130. വരുമാനങ്ങളെയും ചെലവുകളെയും സംബന്ധിച്ച് അധികാരമുള്ള പൊതുയോഗവും കമ്മിറ്റിയും സിനഡും നിയമങ്ങൾ ഉണ്ടാക്കുന്നത് പെട്ടെന്നല്ലെങ്കിലും കാലക്രമം കൊണ്ടു നമ്മുടെ സഭയിൽ ഒട്ടുക്ക് ഐകരൂപമുണ്ടാകണമെന്നുള്ള ഉദ്ദേശ്യത്തോടു കൂടി ആയിരിക്കണം.

131. അതിനാൽ ഓരോ എപ്പിസ്ക്കോപ്പൽ ഇടവകയിലും ആവശ്യപ്പെട്ട നിയമങ്ങൾ ഉണ്ടാക്കുന്നത് കഴിയുന്നതും ശേഷമുള്ള എപ്പിസ്ക്കോപ്പൽ ഇടവകയിലെ നിയമങ്ങളോട് യോജിച്ചിരിപ്പാൻ തക്കവണ്ണമായിരിക്കണം.

132. ഓരോ പള്ളിയും സംബന്ധിച്ചുള്ള വരുമാനങ്ങൾ ശേഖരിച്ചു സൂക്ഷിക്കുന്നതിനും വേണ്ടപ്പെട്ട ചെലവുകൾ ചെയ്യുന്നതിനുമുള്ള അധികാരം പള്ളികൈക്കാരന്മാർക്കായിരിക്കുന്നതും കൈക്കാരന്മാർ അതാതു പള്ളി ഇടവക മാനേജിംഗ് കമ്മിറ്റിയുടെ നിയമങ്ങളും അഭിപ്രായങ്ങളും അനുസരിച്ച് നടത്തേണ്ടതുമാകുന്നു.

133. ഇടവക പട്ടക്കാർക്കുള്ള പള്ളികളിൽ അത്മേനി കൈക്കാരന്മാരോടു കൂടി ഒരു പട്ടക്കാരനും കൈസ്ഥാന ചുമതലയ്ക്കു ഉണ്ടായിരിക്കണം.

134. ഒരു എപ്പിസ്ക്കോപ്പൽ ഇടവകയെ സംബന്ധിച്ച് അതത് എപ്പിസ്ക്കോപ്പൽ ഇടവക മാനേജിംഗ് കമ്മിറ്റിയുടെ പൊതുനിയമങ്ങൾക്ക് എതിരാകാത്തവിധത്തിൽ ഓരോ പള്ളിയിടവകയെയും സംബന്ധിച്ചുള്ള വരുമാനങ്ങൾ എന്തെല്ലാം ഇനങ്ങൾ എന്നും അവകൾ പിരിച്ച് ശേഖരിക്കേണ്ടതെങ്ങനെയെന്നും റെയിറ്റ് നിശ്ചയിക്കേണ്ടവയ്ക്ക് അതുകൾ നിശ്ചയിച്ചും പാട്ടം നിശ്ചയിക്കേണ്ടവയുടെ സംഖ്യ നിർണ്ണയപ്പെടുത്തിയും ആവശ്യപ്പെട്ട ചെലവുകൾ മുമ്പുകൂട്ടി ക്ലിപ്തപ്പെടുത്തുന്നവ അങ്ങിനെയും അല്ലാത്തവ അതതു സമയത്തു ക്ലിപ്തപ്പെടുത്തിയും സകല സംഗതികൾക്കും ആവശ്യപ്പെട്ട നിയമങ്ങൾ ഉണ്ടാക്കി എപ്പിസ്ക്കോപ്പായുടെ അനുവാദം വാങ്ങി പാസ്സാക്കിച്ചു ക്രമമായി നടത്തുന്നതിനും നടത്തിക്കുന്നതിനും ഉള്ള സകല അധികാരാവകാശങ്ങളും പള്ളി ഇടവക മാനേജിംഗ് കമ്മിറ്റിക്കിരിക്കേണ്ടതും അവരുടെ ഭരണത്തെക്കുറിച്ച് എതിരഭിപ്രായമൊ സങ്കടമൊ ഉള്ളവർ അപ്പീൽ ബോധിപ്പിച്ചു പരിഹാരമുണ്ടാക്കുകയല്ലാതെ മാനേജിംഗ് കമ്മിറ്റിയുടെ ഭരണത്തിൽ അപ്പഴപ്പോൾ പ്രവേശിച്ചു ഭരണത്തിൽ തർക്കങ്ങളും കുഴപ്പങ്ങളും ഉണ്ടാക്കുന്നതിന് ആർക്കും അധികാരം ഉണ്ടായിരുന്നു കൂടാത്തതും ആകുന്നു.

135. പൊതുനിയമത്തിൽ അനുവദിക്കപ്പെട്ടിരിക്കുന്ന അവകാശവരുമാനങ്ങൾ കൊണ്ട് എപ്പിസ്ക്കോപ്പായുടെ ചെലവുകൾക്കു മതിയാകാതെ വരുന്നപക്ഷം അതുകൾക്കു പരിഹാരമാർഗ്ഗം ഉണ്ടാക്കുന്നതിനും, എപ്പിസ്ക്കോപ്പൽ ഇടവക മാനേജിംഗ് കമ്മിറ്റിക്കും ഓരോ പള്ളി ഇടവകയിലെ പട്ടക്കാർക്കുമുള്ള അവകാശവരുമാനങ്ങൾ കൊണ്ടു പട്ടക്കാർക്കു മതിയാകാതെ വരുന്നപക്ഷം അതുകൾക്ക് പരിഹാരമാർഗ്ഗമുണ്ടാക്കുന്നതിനും പള്ളി ഇടവക മാനേജിംഗ് കമ്മിറ്റിക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

136. പൗരസ്ത്യ ആകമാന മാനേജിംഗ് കമ്മിറ്റിയുടെയും മെത്രാപ്പോലീത്തൻ മഹായിടവക മാനേജിംഗ് കമ്മിറ്റിയുടെയും എപ്പിസ്ക്കോപ്പൽ ഇടവക മാനേജിംഗ് കമ്മിറ്റിയുടെയും അധീനത്തിൽ സമുദായം വകയായി ഒരു പൊതുമുതൽ ഫണ്ട് ഉണ്ടായിരിക്കണം.

137. ഓരോ ഭവനക്കാരും മാസംതോറും അതാതു ഭവനത്തിന്റെ ശക്തിക്കു തക്കവണ്ണം നാലു ചക്രത്തിൽ കുറയാത്ത ഒരു സംഖ്യ മാസവരിയായും ഇരുനാഴി അരിയിൽ കുറയാത്ത ഒരു സംഖ്യ പിടിയരിയായും കൊടുക്കേണ്ടതും മാസവരിയിലും പിടിയരിയിലും പകുതി അതാതു പള്ളി ഇടവകയുടെ ആവശ്യത്തിനും പകുതി സമുദായഫണ്ടിലേക്കും ആയി ശേഖരിക്കേണ്ടതുമാണ്.

138. ഈ സമുദായഫണ്ടു കൈവശം വച്ചു സമുദായം വകയായി ആവശ്യപ്പെടുന്ന സംഗതികൾക്കു ചെലവിടുന്നതിനു പള്ളി ഇടവക മാനേജിംഗ് കമ്മിറ്റിയുടെയും എപ്പിസ്ക്കോപ്പൽ ഇടവക മാനേജിംഗ് കമ്മിറ്റിയുടെയും മെത്രാപ്പോലീത്തൻ ഇടവക മാനേജിംഗ് കമ്മിറ്റിയുടെയും ഭരണത്തിൻകീഴിൽ അതാതു മാനേജിംഗ് കമ്മിറ്റിയാൽ തെരഞ്ഞെടുത്തു നിയമിക്കപ്പെടുന്ന ഓരോ സമുദായ ട്രസ്റ്റിയും ആകമാന മാനേജിംഗ് കമ്മിറ്റിയാൽ തെരഞ്ഞെടുത്തു നിയമിക്കപ്പെടുന്ന രണ്ടു സമുദായ ട്രസ്റ്റികളും ഉണ്ടായിരിക്കേണ്ടതാണ്.

139. ആണ്ടറുതിയിൽ ഈ വക സമുദായഫണ്ട് ചെലവു നീക്കി ബാക്കിയു

ള്ളതു പള്ളി ഇടവക വക സമുദായ ട്രസ്റ്റി കണക്കോടു കൂടെ എപ്പിസ്ക്കോപ്പൽ ഇടവക സമുദായ ട്രസ്റ്റിക്കും, എപ്പിസ്ക്കോപ്പൽ ഇടവക സമുദായ ട്രസ്റ്റി കണക്കോടു കൂടി മെത്രാപ്പോലീത്തൻ മഹായിടവക ട്രസ്റ്റിക്കും, മെത്രാപ്പോലീത്തൻ മഹായിടവക ട്രസ്റ്റി കണക്കോടുകൂടെ പൗരസ്ത്യ ആകമാന സമുദായ ട്രസ്റ്റികൾക്കും അയച്ചുകൊടുക്കേണ്ടതാണ്.

140. പൊതുനിയമത്താൽ അനുവദിക്കപ്പെടുന്നവയും ആകമാന സിനഡിന്റെ അതാതു സമയത്തെ നിശ്ചയങ്ങളനുസരിച്ച് അനുവദിക്കപ്പെടുന്നവയുമായ ചെലവുകളല്ലാതെ സമുദായഫണ്ടിൽ നിന്നു യാതൊരു സമുദായ ട്രസ്റ്റികൾക്കും ചെലവു ചെയ്യുന്നതിന് അനുവാദമില്ലാത്തതുമാണ്.

141. മേൽപട്ടക്കാരുടെ തെരഞ്ഞെടുപ്പിനെ സംബന്ധിച്ചു മേൽ പറഞ്ഞിരിക്കുന്നപ്രകാരം പ്രാധാന്യമുള്ള ഏതെങ്കിലും സംഗതിയെ സംബന്ധിച്ചു തീരുമാനം ചെയ്യുന്നത് ആകമാന മാനേജിംഗ് കമ്മിറ്റിയുടെ അഭിപ്രായം മാത്രം ചോദിച്ചറിഞ്ഞാൽ മതിയാകില്ല. എന്നാലൊ ആകമാന പൊതുയോഗത്തിന്റെ അഭിപ്രായം അറിഞ്ഞിട്ടു വേണമെന്ന് കാതോലിക്കോസൊ മെത്രാപ്പോലീത്തന്മാരുടെ ഭൂരിപക്ഷമൊ എപ്പിസ്ക്കോപ്പന്മാരുടെ ഭൂരിപക്ഷമൊ ആകമാന മാനേജിംഗ് കമ്മിറ്റിയിലെ പട്ടക്കാരും അത്മായക്കാരുമായ അംഗങ്ങളുടെ ഭൂരിപക്ഷമൊ അഭിപ്രായപ്പെടുന്നപക്ഷം അങ്ങിനെയുള്ള സംഗതികൾ ആകമാന പൊതുയോഗത്തെ വിളിച്ചുകൂട്ടി അവരുടെ അഭിപ്രായം അറിഞ്ഞ് ആകമാന സിനഡ് തീരുമാനിക്കേണ്ടതാണ്.

142. ആകമാന സിനഡിന്റെ അദ്ധ്യക്ഷനായ കാതോലിക്കോസ് ഉൾപ്പെടെ ആകമാന സിനഡിന്റെ അംഗങ്ങൾ 13-ൽ കുറവായിരിക്കുന്ന കാലത്തോളം മേൽ വകുപ്പ് ഊർജ്ജിതത്തിൽ ഇരിക്കേണ്ടതാണ്.

143. മേൽപട്ടക്കാർ, പട്ടക്കാർ, കപ്യാരന്മാർ എന്നിങ്ങനെയുള്ളവരുടെയും പള്ളികളുടെയും അവകാശങ്ങൾ എന്നുള്ള സ്ഥിതിയിൽ കൂദാശകൾക്ക് ഇപ്പോൾ വയ്പിച്ചു വരുന്ന തുക തൽക്കാലം പെട്ടെന്ന് നിറുത്തൽ ചെയ്യുവാൻ പാടില്ലാത്തതാണെങ്കിലും കാലക്രമം കൊണ്ടു അതാതു കൂദാശകൾക്കുള്ള ചെലവും കൂദാശകൾക്കു സൗജന്യ സംഭാവനകളായി കൊടുക്കുന്നതും ഒഴിച്ച് അവയ്ക്ക് ഇപ്പോൾ വയ്പിച്ചു വരുന്ന നിർബന്ധ വരുമാനങ്ങൾ ഇല്ലാതാക്കേണ്ടതും അവയ്ക്കു പകരം മുൻ പറഞ്ഞിട്ടുള്ള മാസവരി, പിടിയരി എന്നിവ കൂടാതെ നെൽകൃഷിക്കാർക്കു (ഇത്ര) നാളികേരക്കാർക്ക് നാളികേരം (ഇത്രയ്ക്ക് ഇത്ര) മുളകുകൃഷിക്കാർക്ക് (ഇത്ര പറയ്ക്ക് ഇത്ര) ഉദ്യോഗസ്ഥന്മാർ, വക്കീലന്മാർ മുതലായവർക്ക് ആദായനികുതി പോലെ ഒരു സംഖ്യ ഇങ്ങനെയുള്ള വരുമാനങ്ങൾ ഏർപ്പെടുത്തി സമുദായഫണ്ട് വർദ്ധിപ്പിക്കേണ്ടതും പള്ളിവരുമാനങ്ങൾ അതാതാണ്ടത്തെ ചെലവു നീക്കി ബാക്കിയുള്ളതു കൂടെ ക്രമേണ ഫണ്ടിൽ ചേർക്കേണ്ടതും ഈ വിധത്തിൽ സമുദായഫണ്ട് ഒരു വലിയ സംഖ്യ ആയിരിക്കേണ്ടതും അതിൽ നിന്നു ചെലവുകൾ നടത്തുവാൻ തക്കവണ്ണം ക്രമേണ നിയമങ്ങൾ ഉണ്ടാക്കി നടപ്പിൽ വരുത്തേണ്ടതുമാണ്.

144. കപ്യാരന്മാർക്ക് ഇപ്പോൾ കിട്ടി വരുന്ന വരുമാനങ്ങൾ കൂടാതെ കൂടുതൽ കൊടുക്കേണ്ടി വരുന്നത് ശമ്പളമായിട്ട് പള്ളിയിൽ നിന്നു കൊടുക്കണം.

145. നിയമാനുസരണമുള്ള വരുമാനങ്ങൾ കൊടുക്കാത്തവരും വി. സഭയുടെ വിശ്വാസാചാരങ്ങളെ ലംഘിക്കുന്നവരുമായ സഭാംഗങ്ങളുടെ ആത്മീയ ദിഷ്ടതികൾ കഴിച്ചുകൊടുക്കാതെ അവരെക്കുറിച്ചുള്ള വികാരിയുടെ റിപ്പോർട്ടിനു എപ്പിസ്ക്കോപ്പായുടെ മറുപടി വരുന്നതുവരെ തൽക്കാലത്തേക്കു വേർതിരിക്കുന്നതിനു പട്ടക്കാർക്കുള്ള അധികാരം പ്രവർത്തിക്കുന്നതിനു അനുവദിക്കുന്നതു കൂടാതെ ഈ വിധമുള്ള കുറ്റക്കാരുടെ പ്രത്യേകമുള്ള മാസവരി, പിടിയരി മുതലായ ക്ലിപ്ത വരുമാനങ്ങൾ കൊടുക്കാത്തവരുടെ പേരുവിവരവും ലിസ്റ്റും അവരവരുടെ കുറ്റങ്ങളുടെ വിവരവും പള്ളി ഇടവക മാനേജിംഗ് കമ്മിറ്റിയുടെ അഭിപ്രായസഹിതം അദ്ധ്യക്ഷനായ വികാരി, എപ്പിസ്ക്കോപ്പായ്ക്ക് അയച്ചുകൊടുക്കേണ്ടതും കുറ്റക്കാരായി ഗണിച്ചു സസ്പെണ്ടിനൊ മുടക്കിലൊ നിറുത്തികൊള്ളണമെന്നു തീരുമാനിക്കുന്നതുവരെ അവർ അതിനു പരിഹാരമുണ്ടാക്കി വേറൊരു കൽപന വരുന്നതുവരെ സഭാംഗങ്ങൾക്ക് അവകാശമുള്ള യാതൊന്നിലും സംബന്ധിപ്പിച്ചു കൂടാത്തതുമാകുന്നു.

146. പള്ളി വരുമാനങ്ങൾ ചെലവിടേണ്ടതു പ്രധാനമായും പ്രഥമമായും പള്ളിയുടെയും പള്ളിമുറിയുടെയും കെട്ടിടങ്ങൾക്കും അവയുടെ അറ്റകുറ്റപ്പണികൾക്കും കർമ്മങ്ങൾക്കുള്ള നിത്യചെലവിനും കാസാ, പീലാസാ, കാപ്പക്കൂട്ടം, ശീലക്കൂട്ടം മുതലായ അത്യാവശ്യപ്പെട്ട ചെലവുകൾക്കും പള്ളിയിൽ കർമ്മം കഴിക്കുന്ന പട്ടക്കാരുടെയും കപ്യാരന്മാരുടെയും ശമ്പളത്തിനും പള്ളിക്കും സിമിത്തേരിക്കും മതിൽ കെട്ടിക്കുന്നതിനും ആയിരിക്കണം. മേൽവിവരിച്ചവ കഴിച്ചു കൂടുതൽ ചെലവിടുവാനുണ്ടായിരുന്നാൽ മേൽപറഞ്ഞവയുടെ അലങ്കാരത്തിനു ഉപയോഗിക്കുന്നതു കൂടാതെ സ്കൂളുകൾ, അനാഥശാലകൾ, ധർമ്മാശുപത്രികൾ മുതലായി അതതു ഇടവകക്കാർക്കും അടുത്തുള്ളവർക്കും ഉപയോഗിക്കപ്പെടുവാൻ തക്കവണ്ണം അതാതു പള്ളിയുടെ ശക്തിക്കു തക്കവിധത്തിൽ ചെലവിടേണ്ടതാണ്. 'ചാരിറ്റി ബിഗിൻസ് അറ്റ് ഹോം' എന്നുള്ള പ്രമാണമനുസരിച്ചാണ് ചെലവിടേണ്ടത്.

147. നമ്മുടെ പൗരസ്ത്യ കാതോലിക്കോസ് കാലം ചെയ്യുമ്പോൾ പുതിയ കാതോലിക്കോസിനെ വാഴിക്കുന്നതിനു പൗരസ്ത്യ ആകമാന സിനഡ് കൂട്ടി ആളിനെ തെരഞ്ഞെടുത്തു കഴിഞ്ഞാൽ വിവരം പാത്രിയർക്കീസിനെ അറിയിക്കേണ്ടതും വാഴ്ച്ചയ്ക്കായി കൂടുന്ന സിനഡിൽ പാത്രിയർക്കീസു കൂടി സന്നിഹിതനാകുന്നതിന് ആഗ്രഹിക്കുകയും സമ്മതിക്കുകയും ചെയ്യുന്നപക്ഷം പാത്രിയർക്കീസ് സിനഡിന്റെ അദ്ധ്യക്ഷനും പ്രധാന കാർമ്മികനും ആയിരിക്കേണ്ടതുമാണ്.

148. അങ്ങിനെ തന്നെ പാത്രിയർക്കീസ് കാലം ചെയ്യുമ്പോൾ പുതിയ പാത്രിയർക്കാസ്ഥാനത്തു പാശ്ചാത്യ ആകമാന സിനഡു കൂടി ആളിനെ തെരഞ്ഞെടുത്തു കാതോലിക്കോസിനെ വിവരം അറിയിക്കേണ്ടതാണ്. വാഴ്ചക്കായി കൂടുന്ന സിനഡിൽ കാതോലിക്കോസ് സന്നിഹിതനാകുന്നതിന് ആഗ്രഹിക്കയും സമ്മതിക്കയും ചെയ്യുന്ന പക്ഷം ടി സിനഡിൽ അദ്ധ്യക്ഷനും പ്രധാന കാർമ്മികനും കാതോലിക്കോസ് ആയിരിക്കണം.

149. പാശ്ചാത്യ ആകമാന സിനഡും പൗരസ്ത്യ ആകമാന സിനഡും ഒരുമിച്ച് പൊതുവിന്നടുത്ത ആകമാനസിനഡു കൂടുവാൻ ആവശ്യപ്പെടുന്ന സന്ദർഭങ്ങളിൽ പ്രധാന അദ്ധ്യക്ഷൻ പാത്രിയർക്കീസ് ആയിരിക്കേണ്ടതും കാതോലിക്കോസ് പാത്രിയർക്കീസിന്റെ രണ്ടാമനായിരിക്കേണ്ടതുമാണ് (അതു പാശ്ചാത്യ സഭയും പൗരസ്ത്യ സഭയും തമ്മിലുള്ള സംബന്ധം പാലിക്കപ്പെടേണ്ടതിനു പറ്റുന്നതാണ്).

150. പൗരസ്ത്യ ആകമാന സിനഡിലെ അംഗങ്ങൾ എല്ലാവരും തങ്ങളുടെ മനസ്സാക്ഷിക്കനുസരണമായും സത്യമായും അഭിപ്രായം പറയണമെങ്കിൽ ഉടമ്പടികൾ മൂലം ശീമക്കാർക്ക് തങ്ങളെത്തന്നെ കീഴ്പ്പെടുത്തിയവരായ നാട്ടുമെത്രാന്മാരായ സഹോദരങ്ങൾ തങ്ങളുടെ ബന്ധനത്തിൽ നിന്നു മോചിപ്പിക്കപ്പെടണം. അല്ലാഞ്ഞാൽ സിനഡിന്റെ അഭിപ്രായങ്ങൾ സത്യവും നീതിയുമായി വരുവാൻ പ്രയാസമാണ്.

(ഇതു കക്ഷികൾ തമ്മിൽ സമാധാനപ്പെടുവാൻ ആലോചിക്കുമ്പോൾ എഴുതുന്നതാണ്.)



**മങ്ങാട് മാർ ഗ്രീഗോറിയോസ് പള്ളിയിലെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് പ. കാതോലിക്കാ ബാവായുടേയും ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ്സിന്റെയും നേതൃത്വത്തിൽ നടന്ന ശ്ലൈഹിക വാഴ്വ്.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






# ധ്യാനപീഠമായ കുരിശ്

## വാങ്ങിപ്പിന് ശേഷം അഞ്ചാം ഞായർ

## *(വി. മർക്കോസ് 13:30-37)*

ഫാ. മാത്യു വർഗീസ് കുളങ്ങാട്ടിൽ



**ആമുഖം**

*മൂശാ ബർകീഫാ* എന്ന പിതാവ് ഇപ്രകാരം കുറിച്ചു,  സളീബായെ അല്ല, നാം ആരാധിക്കുന്നത്, നമ്മുടെ ആത്മീയ നയനങ്ങൾകൊണ്ട് ക്രൂശിക്കപ്പെട്ടവനും ഉത്ഥിതനുമായ കർത്താവിനെയാണ് സ്ലീബായിലൂടെ നാം കാണുന്നത്. ഈ സ്ലീബായനുഭവത്തെയാണ് കൊരിന്ത്യ ലേഖനത്തിൽ പൗലൂസ് ശ്ലീഹാ, ഇങ്ങിനെ അടയാളപ്പെടുത്തുന്നു. യഹൂദന്മാർ അടയാളം ചോദിക്കുകയും, യവനന്മാർ ജ്ഞാനം അന്വേക്ഷിക്കുകയും ചെയ്യുന്നു. ഞങ്ങളോ ക്രൂശിക്കപ്പെട്ട ക്രിസ്തുവിനെ പ്രസംഗിക്കുന്നു (1.കൊരി2:28) സ്ളീബാ അടയാളം വരയ്ക്കുന്നത് തന്നെ നസ്രാണികൾക്ക് കൂദാശപോലെയായിരുന്നു. കേരളത്തിൽ പുരാതനകാലം മുതൽ നസ്രാണിപുരുഷന്മാർ കുടുമിയിലും, സ്ത്രീകൾ മാലയിലും ഒക്കെ കുരിശ് ധരിച്ചിരുന്നുവത്രേ! ലോകത്തിന്റെ നാലാതിരുകൾക്ക് മദ്ധ്യേ സ്ലീബാ വിശ്വാസികൾക്ക് ഉറപ്പുള്ള കോട്ടയായി തീരുന്നു. വി.സ്ലീബാ കണ്ടെത്തുന്നതിനെ കുറിച്ച് മൂശാ ബർകീപ്പാ ഉദ്ധരിക്കുന്ന കാര്യങ്ങൾ വി. യാക്കോബ് ശ്ലീഹാ ആദായി ശ്ലീഹായ്ക്കെഴുതിയവ ആസ്പദമാക്കിയാണ് എന്ന് സുറിയാനി പാരമ്പര്യം പറയുന്നു.

**കഷ്ടതയുടെ ധ്യാനപീഠമായ കുരിശ്**

പീഡകളുടെ ഒരു കാലത്തിന് അവസാനമായത് കോൺസ്റ്റൻറ്റൈൻ ചക്രവർത്തിയുടെ കാലത്താണ്. യുദ്ധകാലത്ത് ഈ കുരിശാൽ ജയിക്കുമെന്ന സന്ദേശമാണ് അദ്ദേഹത്തിന് വിജയവും ക്രിസ്തുമതത്തിന് ആശ്വാസവുമായത് എന്ന് പറയപ്പെടുന്നു. എ.ഡി 328- സെപ്റ്റംബർ 14 ന് ചക്രവർത്തിയുടെ മാതാവ് ഹെലേന രാജ്ഞി കർത്താവിന്റെ കുരിശ് വീണ്ടെടുത്ത് താൻ പണിയിച്ച ദേവാലയത്തിൽ പ്രതിഷ്ഠിച്ചു. എന്നാൽ ഇതിനു മുൻപ് ശ്ലീഹന്മാരുടെ കാലത്ത് കർത്താവിന്റെ കുരിശ് കണ്ടെത്തിയത് ഫ്രൂത്തിനിയ രാജ്ഞിയാണെന്ന് പാരമ്പര്യം. ആ സ്ലീബായുടെ പ്രകാശത്തിന്റെ കതിരുകളാൽ ഭൂമി പ്രകാശിതയായി. എല്ലാ പ്രതിഷ്ഠാവിഗ്രഹങ്ങളും അതിന്റെ കിരണങ്ങളാൽ മങ്ങിപ്പോയി. അവിശ്വാസികളുടെ മദ്ധ്യത്തിൽ നിന്ന് കർത്താവിന്റെ ജയമുള്ള സ്ലീബാ കണ്ടെടുത്ത് ആഘോഷിക്കുമ്പോൾ അത് വിശ്വാസത്തിന്റെ ആഘോഷമായി.ആയതിനാൽ കഷ്ടതയുടെ ധ്യാനപീഠമായ കുരിശിലേക്കാണ് നാമിന്ന് ശ്രദ്ധയൂന്നുക. എബ്രായ ലേഖനകർത്താവ് കുറിച്ചത് പോലെ,  ക്രസ്തു തന്റെ ഐഹീകജീവിതകാലത്ത് തന്നെ മരണത്തിൽ നിന്ന് രക്ഷിപ്പാൻ കഴിയുന്നവനോട് ഉറച്ച നിലവിളിയോടും, കണ്ണുനീരോടുകൂടി അപേക്ഷയും അഭയയാചനയും കഴിക്കയും, ഭയഭക്തി നിമിത്തം ഉത്തരം ലഭിക്കുകയും ചെയ്തു. പുത്രനെങ്കിലും താൻ അനുഭവിച്ച കഷ്ടങ്ങളാൽ അനുസരണം തികഞ്ഞവനായി തന്നെ അനുസരിക്കുന്ന ഏവർക്കും നിത്യരക്ഷയുടെ കാരണമായിത്തീർന്നു (എബ്ര 5.7,8).ആയതിനാൽ *തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കാത്തവൻ*(മത്ത 10.38;16.24) കർത്താവിന് യോഗ്യനല്ലായെന്ന് അവിടുന്ന് ഓർമ്മിപ്പിച്ചു.കുരിശ് സഹനത്തിന്റെ സ്നാനത്തെയും, അതിനാലുള്ള മരണത്തെയും പുതിയ ജീവന്റെ സന്തോഷത്തെയും സൂചിപ്പിക്കുന്നു.

അവസാനം വരെ ഉണർവ്വ് കാത്ത് സൂക്ഷിക്കാൻ ചില ചിന്തകൾ കുറിക്കട്ടെ.

**1) ഒഴിഞ്ഞ് നിൽക്കേണ്ട പീഢകൾ (വാക്യം 28-30)**

യരുശലേമിന്റെ നാശവും ലോകവസാനവും സംബന്ധിച്ച പ്രവചനങ്ങളെ കുറിക്കുന്ന ഈ ഭാഗം മറ്റൊരുവിധത്തിൽ മത്തായി ശ്ലീഹാ(10.17-22) പ്രതിപാദിക്കുന്നു. ഈ രണ്ട് വിവരണങ്ങളും ചേരുമ്പോൾ ഇവയ്ക്ക് ഒരു പൂർണ്ണത ഉണ്ടാവുന്നു. കാലത്തിന്റെ ചുമരെഴുത്തുകൾ വായിക്കുന്നത്  പാമ്പിനെപോലെ ബുദ്ധിയുള്ള ഒരു തീർത്ഥാടകന്റെ ജാഗ്രതയുടെ ഭാഗമാണ്. സ്വയം ആപത്തിൽ ചാടുന്ന ശൈലി അല്ല കർത്താവ് പഠിപ്പിച്ചത്. ചിലപ്പോൾ സുവിശേഷീകരണത്തിൽ അനാവശ്യ അപകടങ്ങളിൽ നിന്ന് ഒഴിഞ്ഞിരിക്കാൻ കർത്താവ് തന്നെ ശ്രമിച്ചിട്ടുള്ളത് കാണാം.

ചില സുവിശേഷകരും സഭാപ്രവൃത്തകരും സമൂഹത്തിൽ ആശയകുഴപ്പങ്ങൾ സൃഷ്ടിച്ച് അപകടത്തിൽ ചാടുന്നവരാണ്. എന്നാൽ നമ്മുടെ ദൗത്യം കർത്താവിന് സാക്ഷികൾ ആകുകയെന്ന പ്രധാന ലക്ഷ്യം വിസ്മരിക്കരുത്. അങ്ങിനെ ലക്ഷ്യം ഉചിതമാകുമ്പോഴും തെറ്റായ വഴികളിൽ വീണ് പോയ നിരവധി സുവിശേഷകർ ചരിത്രത്തിലുണ്ട്. കാലത്തെ യഥോചിതം വിവേചിക്കുവാനാവുക പ്രധാനമാണ്.

**2) നിലനിൽപ്പിന്റെ സൗന്ദര്യം**

യേശു തമ്പുരാൻ പറയുന്നത് നോക്കൂക, ആകാശവും ഭൂമിയും ഒഴിഞ്ഞ്പോകും. എന്റെ വചനങ്ങളോ ഒഴിഞ്ഞ്പോകുകയില്ല. ഈ ഒഴിഞ്ഞ് പോകാത്ത വചനം ഒരു സൗന്ദര്യലഹരിയാണ്. ഉദാഹരണമായി ആധുനിക ഭൗതീകശാസ്ത്രത്തിന് വിശിഷ്ട സംഭാവന നൽകിയ ഐൻസ്റ്റീൻ ആപേക്ഷിക സിന്താന്തത്തിലൂടെ കുറിച്ചത് ചിന്തോദ്ദീപകമാകണം. നാം രൂപപെടുത്തിയ രേഖീയമായ സമയപരിമാണത്തിന് പകരം വഴക്കമുള്ള ഒരു സമയസങ്കൽപ്പം *അദ്ദേഹം അവതരിപ്പിച്ചിരുന്നു. അദ്ദേഹം അവതരിപ്പിച്ച ഒരു ഉദാഹരണമിങ്ങനെ; ചൂടുള്ള ഒരു സ്റ്റൗവിന് മുകളിൽ ഒരു മിനിറ്റ് നേരമിരിക്കുന്നത് ഒരു മണിക്കൂറായി തോന്നുമെന്നും, എന്നാൽ ഒരാൾ തന്റെ സ്നേഹനിധിയും സുന്ദരിയുമായ ഭാര്യയോടൊത്ത് ചിലവിടുന്ന ഒരു മണിക്കൂർ കേവലം ഒരു നിമിഷംപോലെ പോകുമെന്നും അദ്ദേഹം സൂചിപ്പിച്ചു. ഇവിടെ മശിഹായുടെ വരവിനെ സമീപിക്കുന്നത് തികഞ്ഞ പ്രത്യാശയിലും ആനന്ദത്തിലുമായിരിക്കുക എന്നതാണ് നമ്മുടെ ജീവിതത്തിന്റെ സൗന്ദര്യം.*

കർത്താവിന്റെ വരവിനെ പ്രത്യാശയോടെ കാണുവാൻ പഠിപ്പിക്കുന്ന ഒരു ഭാഗമാണിത്. മനുഷ്യജീവിതത്തിൽ കഷ്ടതകൾ ഉണ്ടാകാം. എന്നാൽ ദൈവസ്നേഹത്തിൽ ജ്വലിക്കുവാൻ നമുക്ക് സാധിക്കുമ്പോൾ കഷ്ടത തന്നെ ആനന്ദത്തെ സിദ്ധിക്കുന്ന മുഖാന്തിരമായി തീരുന്നു. കർത്താവിന്റെ വചനത്തിൽ നിലനിൽക്കുന്നവൻ ആനന്ദത്തോടെ മരണത്തെപോലും ഭയപ്പെടാത്തവനായി തീരും. ക്രിസ്തുവിൽ എപ്പോഴും സന്തോഷിപ്പിൻ, സന്തോഷിപ്പിൻ എന്ന് പറഞ്ഞ പൗലോസ് അപ്പോസ്തോലൻ പറയുന്ന മനേഭാവം ഓർക്കുക- കർത്താവ് വരുവാൻ അടുത്തിരിക്കുന്നു. ഒന്നിനെ കുറിച്ചും വിചാരപ്പെടരുത്. എല്ലാറ്റിലും പ്രാർത്ഥനയാലും, അപേക്ഷയാലും, നിങ്ങളുടെ ആവശ്യങ്ങളെ സ്തോത്രത്തോടുകൂടെ ദൈവത്തോട് അറിയിക്കുകയത്രേ വേണ്ടത്.എന്നാൽ സകല ബുദ്ധിയെയും കവിയുന്ന ദൈവസമാധാനം നിങ്ങളുടെ ഹൃദയങ്ങളെയും നിനവുകളെയും ക്രിസ്തുയേശുവിൽ കാക്കും.(ഫിലി 4.6-8) അടയാളങ്ങൾ അറിയുകയും അലമാലകളിൽ അടിഞ്ഞ്പോകാതിരിക്കുകയുമാണ് പ്രധാനം. യേശു പടകിൽ യാത്രചെയ്യുമ്പോൾ ുണ്ടാകുന്ന കാറ്റും കോളും പോലെയാണിത്. യേശുവിനൊപ്പമുള്ള യാത്രകളിൽ കഷ്ടതയും, സങ്കർഷങ്ങളും പതിവായിരിക്കാം. എന്നാൽ കാറ്റിലുലയുന്ന യാനപാത്രങ്ങളിൽ അലറിവിളിക്കുന്നതിന് പകരം അവനെ ഒന്ന് ശാന്തമായി തൊട്ടുവിളിച്ചാൽ മതി. അവൻ തരുമനസ്സ് അറിയും തീർച്ച.



## സെന്റ് തോമസ് റിട്രീറ്റ് സെന്റർ കൂദാശ: വിവിധ ദൃശ്യങ്ങൾ






അഹമ്മദാബാദ് ഭദ്രാസനം പുലിക്കോട്ടിൽ ഡോ ഗീവർഗ്ഗീസ് മാർ യൂലിയോസിന്റെയും ഭദ്രാസന കൗൺസിലിന്റെയും നേതൃത്വത്തിൽ മൗണ്ട് ആബുവിൽ പടുത്തുയർത്തിയ സെന്റ് തോമസ് റിട്രീറ്റ് സെന്റർ.







Revised Edition of 'The Message of the Religions' by Dr. Geevarghese Yulios Metropolitan released on Wednesday, the 11th of September 2019 at St. Thomas Orthodox Retreat Centre, Abu Road, by the blessed hands of HH Baselios Marthoma Paulose II.

**Price: Rs. 499.00**

**Edited and designed by Fr. Jaison John**

**Published by Jyothis Publications**

**To buy, Contact: Benson T Saji Oliyil ( +91 8281079864 )**



അഹമ്മദാബാദ് ഭദ്രാസന വൈദിക സമ്മേളനം

## സ്ലീബാദാസ സമൂഹം വാർഷികം



**സ്ലീബാദാസ സമൂഹത്തിന്റെ 95-ാം വാർഷിക പൊതു സമ്മേളനം ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റോമോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുന്നു.** കൊല്ലം ഭദ്രാസന മെത്രാപ്പോലീത്ത സഖറിയാസ് മാർ അന്തോണിയോസ് അധ്യക്ഷത വഹിച്ചു. വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ശമുവേൽ റമ്പാൻ, ഫാ. സോമു പ്രക്കാനം എന്നിവർ പ്രസംഗിച്ചു.



**കുവൈറ്റ് മാർ ഗ്രീഗോറിയോസ് ഇടവക ചെങ്ങന്നൂർ ഭദ്രാസനത്തിലെ വിവിധ ഇടവകാംഗങ്ങൾക്ക് നൽകുന്ന 6 വീടുകളുടെ ശിലാസ്ഥാപന കർമ്മത്തിന്റെ ഉദ്ഘാടനം കൽക്കട്ടാ ഭദ്രാസനാധിപൻ ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ നിർവഹിക്കുന്നു.**



## ആട് വിതരണം മൂന്നാം ഘട്ടം

അട്ടപ്പാടി: പുതുപ്പള്ളി ഓർത്തഡോക്സ് യുവജനപ്രസ്ഥാനം പ്രളയ ദുരന്ത മേഖലയായ കുറവൻപാടിയിൽ ഒന്നാം ഘട്ടമായി 13 ആട്ടിൻകുട്ടികളെ അട്ടപ്പാടി മിഷന്റെ ആഭിമുഖ്യത്തിൽ ആ പ്രദേശവാസികളായ 13 വിധവമാർകു വിതരണം ചെയ്തിരുന്നു. സെപ്റ്റംബർ 13 വെള്ളിയാഴ്ച രണ്ടാം ഘട്ടമായി ആ പ്രദേശത്തു തന്നെയുള്ള 7 വിധവമാർക്കു കൂടി 7 ആട്ടിൻകുട്ടികളെ വിതരണം ചെയ്തു. ഒരു വിധവയ്ക്ക് സാമ്പത്തിക സഹായവും നൽകി. മൂന്നാം ഘട്ടമായി കോഴികൂടം , എലമല പ്രദേശങ്ങളിലായി ഇന്ന് ( 14.9.2019)10 ആട്ടിൻ കുട്ടികളെ കൂടി വിതരണം ചെയ്തു. വാർഡ് മെംബർ മാർട്ടിൻ ജോസഫ്, എം. എം. തോമസ്, ഫാ. എം. ഡി. യൂഹാനോൻ റമ്പാൻ, പി. സി. ജോസ് എന്നിവർ പ്രസംഗിച്ചു.

## കാതോലിക്കേറ്റ് സ്ഥാപന ദിനാഘോഷം

ആലുവാ: മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപന ദിനമായ സെപ്റ്റംബർ 15-ന് പ. കാതോലിക്കാ ബാവ ആലുവാ തൃക്കുന്നത്ത് സെമിനാരിയിൽ രാവിലെ 6-ന് വി. കുർബ്ബാനക്ക് മുഖ്യകാർമികത്വം വഹിക്കും.



## കട്ടച്ചിറപള്ളിയിൽ യാക്കോബായ വിശ്വാസിയുടെ ഭൗതികദേഹം പൂർണ്ണ ബഹുമതികളോടെ സംസ്ക്കരിച്ചു

കട്ടച്ചിറ, 13-09-2019: കട്ടച്ചിറ ഇടവകാംഗവും എക്സ്. സർവീസുകാരനുമായ മഞ്ചാടിത്തറ ബിജു ഭവനിലെ ഒ. ജോർജ് (79) നിര്യാതനായി. വളരെക്കാലമായി യാക്കോബായ വിഭാഗത്തിലെ സൺഡേ സ്കൂൾ അധ്യാപകനും ഇടവകയിലെ സജീവ പ്രവർത്തകനുമായിരുന്നു പരേതൻ.

കട്ടച്ചിറ സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയം നിയമപരമായി ഓർത്തഡോക്സ് സഭയുടെയായിരിക്കെ ഇന്നലെ കലക്ടറുമായി നടന്ന ചർച്ചയിൽ ഇതേ പള്ളിയിൽ തന്നെ ഇടവകയുടെ വികാരി ഫാ. ജോൺസ് ഈപ്പന്റെ കാർമികത്വത്തിൽ അടക്കം നടത്തുവാൻ ധാരണയിലെത്തിയിരുന്നു.

ഇതറിഞ്ഞെത്തിയ മറുഭാഗം വൈദികനും കൂട്ടരും വീട്ടിൽ എത്തുകയും മൃതദേഹം വച്ചു വിലപേശലിനു പ്രേരിപ്പിക്കുകയും ചെയ്തു. എന്നാൽ രാജ്യത്തിന് വേണ്ടി പോരാടിയ ആ ധീരന്റെ കുടുംബത്തിന് രാജ്യനിയമം പാലിക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റി ബോധ്യവുമുണ്ടായിരുന്നു. ഇതിൽ വിളറി പൂണ്ട വൈദികനും കൂട്ടരും പരേതന്റെ മകനെ ഭീഷണിപ്പെടുത്തുകയും കൊണ്ടുവച്ച കുരിശും തിരിയുമെടുത്തു മടങ്ങുകയും, പോയവഴിയിൽ അവിടുണ്ടായിരുന്ന ചരമവാർത്തയുടെ ഫ്ളക്സ് വലിച്ചുകീറി നിലത്തിട്ടു ചവിട്ടുകയും, കരിങ്കൊടി നശിപ്പിയ്ക്കുകയും ചെയ്തു മടങ്ങി . ഇതേതുടർന്ന് പ്രതിസന്ധിയിലായ കുടുംബം ഓർത്തഡോക്സ് വികാരിയെ സംഭവങ്ങൾ ബോധ്യപ്പെടുത്തുകയും; ഇതേതുടർന്ന് ഓർത്തഡോക്സ് വികാരിയും സഹവികാരിയും കുടുമ്പത്തിലെത്തി അവരെ ആശ്വസിപ്പിച്ചു വേണ്ടവിധ കർമങ്ങൾക്കുള്ള തുടക്കം കുറിക്കുകയും ചെയ്തു . ഇന്ന് 14/09/2019 നു കട്ടച്ചിറ ദേവാലയത്തിൽ ഫാ. ജോൺസ് ഈപ്പന്റെ കാർമികത്വത്തിൽ പൂർണ ബഹുമതികളോടെ ശവസംസ്കാരം നടക്കുന്നു.



## സ്കൂൾ മുറ്റത്തെ പുഷ്പ കൃഷിയുടെ വിളവെടുത്ത് ഓണാഘോഷത്തിന് പൂക്കളം ഒരുക്കി

വെള്ളിത്തിരുത്തി: സ്കൂൾ മുറ്റത്തെ പുഷ്പ കൃഷിയുടെ വിളവെടുത്ത് ഓണാഘോഷത്തിന് പൂക്കളം ഒരുക്കി കുന്നുംകുളം വെള്ളിത്തിരുത്തി ബ്ളൂമിംഗ് ബഡ്സ് ബഥാന്യാ സ്കൂളിലെ അധ്യാപകരും വിദ്യാർത്ഥികളും

സ്കൂൾ അങ്കണത്തിൽ പ്രത്യേകം തയ്യാറാക്കിയ സ്ഥലത്ത് വിദ്യാർത്ഥികളും അധ്യാപകരും ചേർന്ന് നട്ടുവളർത്തിയ ചെണ്ടുമല്ലികളാണ് തുടർച്ചയായ മഴയിലും പ്രതികൂല സാഹചര്യത്തിലും കണ്ണുകൾക്ക് ആനന്ദ കാഴ്ച നൽകി പൂത്തു നിൽക്കുന്നത്. കഴിഞ്ഞ 4വർഷമായി അദ്ധ്യായന വർഷത്തിന്റെ ആരംഭത്തിൽ തന്നെ പുഷ്പകൃഷിയും ശ്രദ്ധാപൂർവം നടത്തി വരുന്നത് സ്കൂളിലെ മാതൃഭൂമി സീഡ് കോർഡിനേറ്റർമാരായ ലക്ഷ്മി ടീച്ചറും രാധിക ടീച്ചറുമാണ്.

കൂടാതെ ഈ വർഷം സ്കൂളിലെ ഓണാഘോഷത്തിന്റെ ചിലവ് ചുരുക്കി പ്രയാസം അനുഭവിക്കുന്ന നിരവധി കുടുംബങ്ങൾക്ക് ഓണകിറ്റും വിതരണം ചെയ്തു. സ്കൂൾ മാനേജർ ഫാ സോളമൺ ഓ ഐ സി, സ്കൂൾ അഡ്മിനിസ്ട്രേറ്റർ ഫാ. ബെഞ്ചമിൻ ഒ.ഐ.സി., സ്കൂൾ പ്രിൻസിപ്പാൾ രമാഭായി വി. കെ. എന്നിവർ നേതൃത്വം നൽകി.





## റ്റി. റ്റി. മാത്യു നിര്യാതനായി

വാളകം: ഓർത്തഡോക്സ് സെമിനാരിയിൽ നാല്പതിലധികം വർഷം ഓഫീസ് സ്റ്റാഫായി പ്രവർത്തിച്ച ഇടയിലഴികത്ത് റ്റി. റ്റി. മാത്യു (70) നിര്യാതനായി. ശവസംസ്ക്കാരം സെപ്റ്റംബർ 12-നു നടത്തി. ഫാ. ഡോ. ടി. ജെ. ജോഷ്വായുടെ നേതൃത്വത്തിൽ സെമിനാരി അദ്ധ്യാപകരും ജീവനക്കാരും ഭവനത്തിലെത്തി ആദരാഞ്ജലികൾ അർപ്പിച്ചു.





ഡോ. എബ്രഹാം മാർ സെറാഫിം, ബാംഗ്ലൂർ സ്നേഹസദന്റെ ജൂബിലി സ്മാരകമായി തെങ്ങിൻതൈ നടുന്നു.



മാവേലിക്കര മിഷൻ ട്രയിനിംഗ് സെന്ററിൽ നടന്ന വിദ്യാർത്ഥിപ്രസ്ഥാനം ക്യാമ്പ്.



പാലക്കാട് യാക്കര സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ കനക ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി സമ്മേളന നഗരിയിൽ ഉയർത്തുവാനുള്ള പതാകയും വഹിച്ചുകൊണ്ടുള്ള വിളംബര റാലി, അട്ടപ്പാടി സെന്റ് ഗ്രീഗോറിയോസ് മൗണ്ട് കുരിശു പള്ളിയിൽ നിന്നും ആരംഭിക്കുന്നു. ഫാദർ എം. ഡി. യൂഹാനോൻ റമ്പാൻ പതാക ആശീർവദിച്ചു.